ഹായുടെ സിംഹാസന നഷ്ടം കേവലം സുൽത്താന്റെ പ്രവർത്തി മാത്രം എന്നു വ്യക്തമാകുന്നില്ലയോ എന്നു കൂടെ നോക്കുക. കത്തിൽ പറയുന്നത്: "തുർക്കി സുൽത്താൻ നമ്മുടെ അബ്ദൽ മ്ശിഹാ പാത്രിയർക്കീസിന്റെ ഫർമാൻ പിൻവലിച്ചിരിക്കുന്നു. ... ഫർമാൻ ഇല്ലാതാകുന്നതു വലിയൊരു നഷ്ടമാണ്. ആകയാൽ ഫർമാൻ കിട്ടത്തക്കവണ്ണം ഒരാളെ പാത്രിയർക്കീസായി വാഴിക്കേണ്ടിയിരിക്കുന്നു..." എന്നാണ്.

വീണ്ടും 1906 കർക്കടകം ഇടവകപത്രിക പറയുന്നത് "മോറാൻ മോർ ഇഗ്നാത്യോസ് അബ്ദൽ മ്ശിഹാ പാത്രിയർക്കീസ്ബാവാ അവർകളെ അധികാരത്തിൽ നിന്ന് ഒഴിക്കണമെന്ന് ഗവൺമെന്റ് ആവശ്യപ്പെട്ടതു മുതൽ പാത്രിയർക്കീസിന്റെ ലൗകികചുമതലകൾ മൂസലിലെ ... നോക്കിവരുന്നു. ..." (പുറം 140) എന്നാണ്. സിംഹാസനനഷ്ടം സുന്നഹദോസ് മൂലമോ സുൽത്താൻ മൂലമോ? വായനക്കാർ വിധിച്ചുകൊൾക!

2. യാക്കോബായ പാത്രിയർക്കീസിനെ ആക്കുകയും നീക്കുകയും ചെയ്യുന്നതു തുലുക്കനാണ് എന്നുള്ള താരകയുടെ ആരോപണം: അക്കാലത്ത് സുറിയാനിസഭയെ ഏതുവിധേനയും അധിഷേപിക്കുന്നതിനും നിന്ദിക്കുന്നതിനുമായി അരയും തലയും മുറുക്കി കണ്ണിലെണ്ണയൊഴിച്ചു കാത്തിരുന്ന മാർത്തോമ്മാ സഭാനാവായിരുന്ന "മലങ്കരസഭാതാരക" (കെ. എൻ. ദാനിയേൽ) സുൽത്താൻ മൂലമുണ്ടായ അബ്ദൽ മ്ശിഹായുടെ സിംഹാസനനഷ്ടവും അബ്ദള്ളായുടെ സിംഹാസനലബ്ധിയും എടുത്തുകാണിച്ചു വിമർശിച്ചുകൊണ്ട് പറഞ്ഞിരിക്കുന്നത് ഈ അവസരത്തിൽ ശ്രദ്ധേയമാണ്. 1907-നു 1082-ലെ മലങ്കരസഭാതാരക 4-ഉം 5-ഉം പുറങ്ങളിൽ പറയുന്നത്, "ദൈവികമായ ഒരു സ്ഥാനം ... എടുപ്പാനോ ഒരു തുലുക്കന് അധികാരമില്ലെന്നും അതുകൊണ്ട് ദൈവികമായ ഒരു സ്ഥാനമുള്ള ആളിനെ തുർക്കി സുൽത്താൻ സ്ഥാനഭ്രഷ്ടനാക്കിയാൽ സ്ഥാനഭ്രഷ്ടനാകയില്ലെന്നും യാക്കോബായ പാത്രിയർക്കീസ് തുർക്കി സുൽത്താന്റെ ആജ്ഞപ്രകാരം സ്ഥാനഭ്രഷ്ടനാക്കപ്പെട്ടു എന്നു പത്രിക (ഇടവകപത്രിക) പറയുന്നതിനാൽ ടി പാത്രിയർക്കീസിന് ദൈവികമായ ഒരു സ്ഥാനവും ഇല്ലെന്ന് സമ്മതിക്കുകയാണെന്നും അതുകൊണ്ട് യാക്കോബായ പാത്രിയർക്കീസ് "ചുമ്മാ" പാത്രിയർക്കീസാണെന്നുമത്രേ എന്റെ അഭിപ്രായം. ... സ്ഥാനത്തിലിരിക്കുന്ന പാത്രിയർക്കീസിന്റെ സ്ഥാനം എടുത്തു കളവാൻ അധികാരമുള്ള ആളിന് സംഘം തിരഞ്ഞെടുക്കുന്ന ആളിന് സ്ഥാനം കൊടുക്കരുതെന്നു പറവാൻ അധികാരമില്ലയോ. ... മനഃസാക്ഷിയോ പൗരുഷമോ ഉള്ള ഒരുവൻ അന്ത്യോഖ്യായിലെ യാക്കോബായക്കാരിൽ ഉണ്ടായിരുന്നു എങ്കിൽ യാക്കോബായപാത്രിയർക്കീസ് മേലാൽ പാത്രിയർക്കീസല്ല എന്ന് തുർക്കി പറഞ്ഞപ്പോൾ അതിനെ സ്വീകരിക്കയില്ലായിരുന്നു എന്നു തീർച്ചയാണ്. ... യാക്കോബായ പാത്രിയർക്കീസിനെ നിയമിക്കുന്ന പരിശുദ്ധാത്മാവ് തുലുക്കനാണ്. ... അബ്ദള്ളായിൽ തുർക്കി പ്രസാദിച്ചിരിക്കുമ്പോൾ അദ്ദേഹത്തിന് പാത്രിയർക്കാസ്ഥാനം കിട്ടുന്നതിന് എന്തു പ്രയാസമാണുള്ളത്? ...." എന്നിപ്രകാരമാണ്. ഈ പ്രസ്താവനകളിൽ നിന്നും മനസ്സിലാകുന്നത് സുൽത്താന്റെ വിരോധത്താൽ സിംഹാസനം നഷ്ടപ്പെട്ടു എന്നു മാത്രമല്ലയോ?

3. അബ്ദൽ മ്ശിഹായെ പാത്രിയർക്കാ സിംഹാസനത്തിൽ നിന്നും എന്നെങ്കിലും സുന്നഹദോസ് മാറ്റിയതായി 1912-ൽ അദ്ദേഹം മലയാളത്തിലേക്ക് എഴുന്നള്ളിയ കാലം വരെ യാതൊരറിയിപ്പും വി. സഭയ്ക്കു യാതൊരുവനും നൽകിയിട്ടില്ല. മാറ്റിയിരുന്നു എങ്കിൽ വിവരം തദവസരത്തിൽ തന്നെ അറിയിക്കുക എത്രയും സ്വാഭാവികമായിരുന്നു. വളരെ അത്യാവശ്യവുമായിരുന്നു. പാത്രിയർക്കീസ്കക്ഷി തന്നെ സമ്മതിക്കുന്നുമുണ്ട്, പക്ഷേ അങ്ങനെ അറിയിച്ചിട്ടില്ല. മറ്റൊരു പാത്രിയർക്കീസിനെ അബ്ദൽ മ്ശിഹായുടെ ജീവിതകാലത്തു തന്നെ തിരഞ്ഞെടുക്കുന്നതിനു ക്ഷണക്കത്തയയ്ക്കുന്ന അവസരത്തിലെങ്കിലും സുന്നഹദോസിനാൽ വല്ല നീക്കവും ഉണ്ടായിട്ടുണ്ടായിരുന്നെങ്കിൽ അത് അറിയിക്കേണ്ടതെത്രയും അവശ്യം ആവശ്യമായിരുന്നു എന്നും അപ്രകാരം അറിയിക്കാതിരിക്കയില്ലായിരുന്നുവെന്നും സ്പഷ്ടമല്ലയോ. ആ അവസരത്തിലും സുന്നഹദോസിന്റെ ഒരു നീക്കലോ മറ്റോ ഉണ്ടായതായി പറയുന്നില്ല. ആദ്യ പാത്രിയർക്കീസ് ജീവനോടിരിക്കെ താൻ ആ സ്ഥാനത്തേയ്ക്കു തിരഞ്ഞെടുക്കപ്പെട്ടു വാഴിക്കപ്പെട്ടതിന്റെ വിശദവിവരങ്ങളും സാഹചര്യങ്ങളും വെളിക്കാകുന്നത് അദ്ദേഹത്തിനു ലജ്ജയും ആക്ഷേപവും ഉണ്ടാക്കുന്നതായിരുന്നില്ലെങ്കിൽ അദ്ദേഹം വാഴിക്കപ്പെട്ട വിവരം മലയാളത്തേക്കറിയിച്ചപ്പോഴോ, അല്ലെങ്കിൽ അദ്ദേഹം തന്നെ മലയാളത്തേക്കു പുറപ്പെട്ടപ്പോഴെങ്കിലുമോ അഥവാ ഇവിടെ സഞ്ചരിച്ച കാലത്തോ അതേപ്പറ്റി വിശദമായ, പ്രസ്താവനകൾ ഉണ്ടാകുമായിരുന്നു എന്നുള്ളതു സംശയരഹിതമായ സംഗതിയാണ്.

4. 1912-ൽ അബ്ദൽ മ്ശിഹാ ബാവാ പാത്രിയർക്കീസല്ലെന്നു പറഞ്ഞ് അദ്ദേഹത്തിൽ നിന്നു മലങ്കരജനങ്ങളെ അകറ്റാൻ ശ്രമിച്ചപ്പോൾ അതിലേക്ക് എടുത്തുകാണിപ്പാൻ സഭയുടെയോ സുന്നഹദോസിന്റേയോ തീരുമാനങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. തുർക്കിയുടെ കല്പനയാണ് ആകപ്പാടെ ഉണ്ടായിരുന്നത്. സുന്നഹദോസിന്റെ ശബ്ദമേ അവിടെ എങ്ങുമില്ല. അബ്ദൽ മ്ശിഹാ മലങ്കരെ എഴുന്നള്ളുകയും ഇവിടുത്തെ സഭ യോഗ്യമായി അദ്ദേഹത്തെ സ്വീകരിക്കുകയും ചെയ്തത് മാർ ഒസ്താത്തിയോസ് ഇവിടെനിന്നും അബ്ദള്ളായെ അറിയിച്ചപ്പോൾ അദ്ദേഹത്തിന്റെ നിർദ്ദേശാനുസരണം കുസ്തൻദീനിലെ എപ്പിസ്ക്കോപ്പാ 1912 മിഥുനം 30-നു മലയാളത്തേക്കയച്ച കത്തിൽ ഇപ്രകാരം പറയുന്നു: "ഇപ്പോൾ നമ്മുടെ സഭാമക്കളിൽ ചിലർ ആംകൂറിനെ (അബ്ദൽ മിശിഹായെ) ബഹുമാനിക്കുന്നതായി നാം കേൾക്കുന്നു. അവൻ പാത്രിയർക്കീസല്ല. ... എന്നിത്യാദി സംഗതികളെക്കുറിച്ച് സർക്കാരിൽ നിന്നും കല്പന വാങ്ങി അയച്ചിട്ടുള്ളത് അവിടെ കിട്ടാഞ്ഞിട്ടായിരിക്കും അവർ വഞ്ചനയിൽ അകപ്പെട്ടു ശത്രുക്കളോടു ചേർന്നുപോകുന്നത്. ... ഇപ്പോൾ കല്പന അവിടെ എത്തിയിരിക്കും" (മുളന്തുരുത്തി പി. റ്റി. പ്രസ്സ് ലഘുലേഖ നമ്പർ 1, പുറം 14). അബ്ദൽ മ്ശിഹാ പാത്രിയർക്കീസല്ലെന്നു സഭാമക്കളെ അറിയിക്കാനുള്ള കല്പന തുർക്കി സുൽത്താനാണു പോലും അയക്കേണ്ടത്! അബ്ദൽ മ്ശിഹായെ പാത്രിയർക്കാസ്ഥാനത്തു നിന്നും മാറ്റിയതായി ഈ കാലഘട്ടം വരെ അറിയിച്ചിട്ടില്ലെന്നും ഈ സന്ദർഭത്തിലും ഒരു സുന്നഹദോസ് തീരുമാനം എടുത്തുപറവാനോ കാണിപ്പാനോ ഇല്ലെന്നുള്ളതും സ്പഷ്ടമല്ലയോ. അതായതു കേവലം ഗവൺമെന്റിൽ നിന്നും ലഭിച്ചിരുന്ന ഫർമാൻ നഷ്ടം മാത്രമാണ് ആകപ്പാടെ പറവാനും കാണിപ്പാനും ഉള്ളത് എന്നു ചുരുക്കം. ഇക്കാലത്തിന് ഒൻപതു വർഷങ്ങൾക്കു മുൻപ് (1903-ൽ) അബ്ദൽ മ്ശിഹായെ മുടക്കുകയോ മാറ്റുകയോ ചെയ്തതായി ഒരു സുന്നഹദോസ് നിശ്ചയം ഉണ്ടായിരുന്നെങ്കിൽ എപ്പിസ്ക്കോപ്പാ അതിന്റെ പകർപ്പ് മലയാളത്തേക്കയയ്ക്കുമായിരുന്നു എന്നുള്ളതും, അപ്രകാരമൊരു സുന്നഹദോസ് നിശ്ചയം ഉണ്ടായിട്ടുണ്ടെങ്കിൽ തത്സംബന്ധമായ റിക്കാർഡുകൾ എല്ലാം അബ്ദള്ളായുടെ സ്വാധീനത്തിലായിരുന്നിരിക്കുമെന്നുള്ളതും, മലങ്കരയിലെ ക്രിസ്തീയസഭ ഒരു മഹമ്മദീയന്റെ കല്പനയേക്കാൾ ബഹുമാനിക്കുന്നത് ഒരു സുന്നഹദോസ് തീരുമാനത്തെ ആയിരിക്കുമെന്ന് പാത്രിയർക്കീസിനറിയാമായിരുന്നു എന്നുള്ളതും അവിതർക്കിതമാണ്. തുർക്കിയുടെ കല്പന അയയ്ക്കുവാൻവേണ്ടി, കരയും കടലും ചുറ്റിനടന്ന് ബദ്ധപ്പെട്ടു കഷ്ടപ്പെടുന്ന അവസരത്തിൽപോലും 1903-ലെ നമ്മുടെ "സ്ഥാനഭ്രംശ സുന്നഹദോസ്" നെ സംബന്ധിച്ച് ഒറ്റയക്ഷരംപോലും ശബ്ദിച്ചു കാണുന്നില്ല. അതിനാൽ ഫർമാൻ പിൻവലിച്ചതല്ലാതെ ഇപ്പോൾ മാർ യൂലിയോസ് പ്രസ്താവിക്കുംപ്രകാരം സുന്നഹദോസിനാലുള്ള ഒരു സ്ഥാനഭ്രംശമുണ്ടായതായി എന്തെങ്കിലും രേഖയോ കേവലം ഒരു കേട്ടുകേൾവി എങ്കിലുമോ അബ്ദള്ളാ ബാവായ്ക്ക് പോലും ഉണ്ടായിരുന്നില്ലെന്നു കാണുന്നു.

5. സുൽത്താൻ മാറ്റി എന്നതിനല്ലാതെ സഭയുടെ സുന്നഹദോസ് മാറ്റി എന്നതിനു 1931-ലും ഏലിയാസ് പാത്രിയർക്കീസിന്റെ പക്കലും രേഖ ഒന്നുമില്ല: അബ്ദൽ മ്ശിഹാ ബാവാ വഴിയുള്ള കാതോലിക്കാവാഴ്ചയേയും പട്ടത്വ നൽവരത്തെയും സംബന്ധിച്ച തർക്കങ്ങൾ തീർത്തു സമാധാനം സ്ഥാപിക്ക എന്ന ഏകകാര്യത്തിനായി വളരെ കഷ്ടപ്പെട്ടു മലയാളത്തേക്കു വന്ന പാത്രിയർക്കീസ് ഏതൽ വിഷയസംബന്ധമായി അദ്ദേഹത്തിന്റെ സ്വാധീനത്തിലുള്ള സകല റിക്കാർഡുകളും (പകർപ്പെങ്കിലും) കൂടെ കൊണ്ടുവന്നിരിക്കണമെന്നുള്ളതും സംശയരഹിതമാണ്. ഈ വിഷയം സംബന്ധിച്ച് ഇന്ത്യാ വൈസ്രോയി, വെസ്റ്റ്കോട്ട് മെത്രാപ്പോലീത്താ, ബിഷപ്പ് ഗോർ ആദിയായ മഹാന്മാരുമായി ചർച്ച നടത്തേണ്ടി വരുമെന്നുള്ള വിവരവും ധരിച്ചുകൊണ്ടാണ് ഏലിയാസ് പാത്രിയർക്കീസ് പുറപ്പെട്ടതെന്നുള്ള വിവരവും ഈ സന്ദർഭത്തിൽ ഓർക്കേണ്ടതാണ്. ആലുവാ സെമിനാരിയിൽ വച്ച് പ്രസ്തുത പട്ടത്വം സാധുവാണെന്നുമല്ലെന്നും മാർ ദീവന്നാസ്യോസ് തിരുമേനിയും പാത്രിയർക്കീസും തമ്മിൽ തർക്കമുണ്ടായപ്പോൾ വാദസ്ഥാപനാർത്ഥം പാത്രിയർക്കീസ് എടുത്തു കാണിച്ചതു സുന്നഹദോസ് നിശ്ചയമോ സഭാനിയമങ്ങളോ സഭയുടെ നാളാഗമഗ്രന്ഥമോ ഒന്നുമല്ല. "തുർക്കി ഗവൺമെന്റിന്റെ ചില റിക്കാർഡുകൾ" മാത്രമാണ് (1934-ലെ പാത്രിയർക്കീസ് കക്ഷിയുടെ സുറിയാനിസഭാ മാസിക, പുറം 187). സുൽത്താൻ ഫർമാൻ പിൻവലിച്ചതല്ലാതെ 1903-ൽ ഒരു സുന്നഹദോസ് അബ്ദൽ മ്ശിഹാ ബാവായെ സ്ഥാനഭ്രംശം ചെയ്തിരുന്നു എങ്കിൽ പട്ടത്വത്തെപ്പറ്റി തർക്കമുണ്ടായ ഈ അവസരത്തിൽ എങ്കിലും പാത്രിയർക്കീസ് പറ

യാതിരിക്കയില്ലായിരുന്നു എന്നുള്ളതും അങ്ങനെയൊന്നുണ്ടായിട്ടുണ്ടായിരുന്നെങ്കിൽ അതേപ്പറ്റി പറയുകയും തൽസംബന്ധമായ റിക്കാർഡുകൾ കാണിക്കുകയും ചെയ്യുമായിരുന്നു എന്നുള്ളതും നിശ്ചയമാണ്. അബ്ദൽ മ്ശിഹായെ സുൽത്താൻ മാറ്റി എന്നല്ലാതെ സുന്നഹദോസ് മാറ്റി എന്നതിലേക്ക് യാതൊരു രേഖയും ഉള്ളതായി 1932 വരെ ആരും പറഞ്ഞിട്ടില്ല.

6. 1903-ൽ ഒരു സുന്നഹദോസ് ഉണ്ടായതായി 1934-ൽ പോലും പാത്രിയർക്കാസിംഹാസനത്തിങ്കൽ അറിവില്ല. അപ്രേം പാത്രിയർക്കീസ് 1934 കന്നി 27-ാംനു ഹോംസിൽ നിന്നും അദ്ദേഹത്തിന്റെ 790-ാം നമ്പർ കല്പന എഴുതുമ്പോൾ അബ്ദൽ മ്ശിഹാ നൽകുന്ന പട്ടത്വവും അസാധു എന്നപോലെ ഗണിക്കുന്നതായിരിക്കുമെന്ന് ഒരു തീരുമാനമോ, സ്ഥാനഭ്രംശം ചെയ്യുന്നതായുള്ള റിക്കാർഡോ ഉള്ളതായി പാത്രിയർക്കാസിംഹാസനത്തിങ്കൽ (പാത്രിയർക്കീസിനും അവിടുത്തെ മെത്രാന്മാർക്കും) അറിവില്ലെന്നു കാണുന്നു. "അബ്ദേദാലോ ദ്വിതീയൻ, ഏലിയാസ് തൃതീയൻ എന്നിവർ അബ്ദൽ മ്ശിഹായുടെ കൈവെയ്പ്പ് വ്യർത്ഥമെന്നു തീരുമാനിച്ചു. നമ്മോടുകൂടെ കൂടിയ പരിശുദ്ധ സുന്നഹദോസും ഐകകണ്ഠ്യേന ഈ അഭിപ്രായത്തെ സ്ഥിരപ്പെടുത്തി" എന്നത്രെ ടി കല്പനയിൽ കാണുന്നത്. സിംഹാസനഡയറി മുതലായ നമ്മുടെ സഭാസംബന്ധമായ റിക്കാർഡുകൾ എല്ലാം പരിശോധിച്ചു വേണ്ട പരിജ്ഞാനം സമ്പാദിച്ചിട്ടുള്ള അപ്രേം പാത്രിയർക്കീസ് അബ്ദൽ മ്ശിഹാ വഴിയുള്ള പട്ടത്വം അസാധുവാണെന്നും മുമ്പും അസാധുവായി പരിഗണിച്ചു വന്നു എന്നും സ്ഥാപിക്കുന്നതിനായി ചരിത്രം ചുഴിഞ്ഞു പരിശോധിച്ചുകൊണ്ടാണല്ലോ ഇത് എഴുതിയിരിക്കുന്നത്. എത്ര പുറകോട്ടു പരിശോധിച്ചിട്ടും 1906-ൽ സിംഹാസനം കരസ്ഥമാക്കിയ അബ്ദള്ളായിക്കു മുമ്പ് ആരെങ്കിലും ഒരു വ്യക്തിപോലും അബ്ദൽ മ്ശിഹായുടെ പട്ടത്വത്തിന് ഒരു ന്യൂനതയും ആരോപിച്ചിട്ടുള്ളതായി പറവാൻ അദ്ദേഹത്തിനു കണ്ടുകിട്ടുന്നില്ല. അദ്ദേഹത്തിന്റെ മേൽ ഉദ്ധരിച്ച കല്പനയിൽ നിന്നുപോലും അദ്ദേഹം വിളിച്ചുകൂട്ടിയ സുന്നഹദോസ് അബ്ദൽ മിശിഹാ വഴിയായുള്ള പട്ടത്വം "വ്യർത്ഥ"മെന്നു തീരുമാനിക്കുന്നതിനു മുമ്പ് അബ്ദള്ളാ ബാവായും ഏലിയാസു ബാവായും വ്യക്തിപരമായ നിലയിൽ ചില പ്രസ്താവനകൾ ചെയ്തിട്ടുണ്ടെന്നല്ലാതെ യാതൊരു സുന്നഹദോസ് തീരുമാനങ്ങളും അതുവരെ ഉണ്ടായിട്ടില്ലെന്നു വ്യക്തമായി കാണുന്നു. ഇതിന്റെ വെളിച്ചത്തിൽ നോക്കുമ്പോഴും "സ്ഥാനഭ്രംശം" എന്നു പേർ പ്രാപിച്ച സംഭവം വി. സഭയുടെ ഹിതത്തിനെതിരായി സുൽത്താൻ നടത്തിയ ഒരു കയ്യേറ്റം മാത്രമായിരുന്നു എന്നു തെളിയുന്നു.

7. ഫർമാൻ പിൻവലിച്ചുകൊണ്ടുള്ള കല്പനയുടെ ഗോപനവും അതു സുൽത്താന്റെ കയ്യേറ്റമായിരുന്നു എന്നുള്ളതിനു തെളിവാണ്. പാത്രിയർക്കീസ് കക്ഷി ഇപ്പോൾ പറയുന്നപ്രകാരം സുന്നഹദോസ് കൂടി മാറ്റിക്കൊണ്ട് സുൽത്താന്റെയടുക്കൽ അപേക്ഷ ബോധിപ്പിക്കുകയും തദനുസരണം ഫർമാൻ പിൻവലിക്കുകയുമാണുണ്ടായതെങ്കിൽ ഫർമാൻ പിൻവലിച്ചുകൊണ്ടുള്ള തുർക്കി ഓർഡറിൽ അതിനുള്ള കാരണങ്ങൾ പറഞ്ഞിരിക്കുന്നതിൽ നിന്ന് ആ വിവരങ്ങൾ ലഭിക്കാവുന്നതാണ്. അതിന്റെ ഒരു പകർപ്പ് എങ്കിലും അന്നെങ്ങാനും പരസ്യം ചെയ്തിരുന്നു എങ്കിൽ പാത്രിയർക്കീസ് കക്ഷിയുടെ വാദം സുശക്തമായി സ്ഥാപിക്കുന്നതിന് അതിബലവത്തായ ഒരു രേഖയാകുമായിരുന്നു. തുർക്കിയുടെ സകല പിന്തുണയും ഉണ്ടായിരുന്ന അബ്ദള്ളാ ബാവായ്ക്ക് അതിന്റെ പകർപ്പ് പ്രസിദ്ധം ചെയ്യുന്നതിന് ഒരു പ്രയാസവും ഉണ്ടായിരുന്നുമില്ല. എന്നാൽ അതിനെ ഇന്നും ഗോപനം ചെയ്തിരിക്കയാണ്. സൂര്യപ്രകാശം കാണ്മാനുള്ള ഭാഗ്യം അതിന് വിധിച്ചിട്ടില്ല. അതിനു കാരണം ടി റിക്കാർഡിൽ നിന്നും സുന്നഹദോസ് തീരുമാനമല്ല പ്രത്യുത സുൽത്താന്റെ കേവലം കയ്യേറ്റമാണ് ഫർമാൻ പിൻവലിക്കലിന്റെ പിന്നിൽ കിടക്കുന്നതെന്നു അതു വ്യക്തമാകുമെന്നുള്ള ഭീതിയല്ലെങ്കിൽ പിന്നെ മറ്റെന്ത് എന്നു വെളിവാക്കേണ്ടിയിരിക്കുന്നു.

8. സ്ഥാനഭ്രംശവാർത്ത മർമ്മഭേദകമായിരുന്നു എന്നു പാത്രിയർക്കീസ് കക്ഷി സമ്മതിക്കുന്നു. പാത്രിയർക്കാ സ്ഥാനഭ്രംശ വാർത്ത അന്നു റമ്പാനായിരുന്ന മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനി അറിഞ്ഞപ്പോൾ - 1906 ചിങ്ങം 17-ാം തീയതി "അനാഥരായ സിംഹാസനമക്കൾ ആകുന്ന ഞങ്ങൾക്ക് കഷ്ടം. ഈ വാർത്ത ഞങ്ങൾക്കു മർമ്മഭേദകമാകുന്നു. ... നിങ്ങൾ പാത്രിയർക്കീസിൽ ആശ്രയിച്ചു. എന്നാൽ ഇപ്പോൾ നിങ്ങളുടെ പാത്രിയർക്കീസ് സ്ഥാനഭ്രഷ്ടനായിരിക്കുന്നു. നിങ്ങൾക്ക് ഇപ്പോൾ പാത്രിയർക്കീസുമില്ല മെത്രാപ്പോലീത്തന്മാരുമില്ല എന്നു പറഞ്ഞ് ഞങ്ങളുടെ ശത്രുക്കൾ ഞങ്ങളെ പരിഹസിക്കുന്നു" എന്നും മറ്റും എഴുതിയിട്ടുള്ളതായി അബ്ദൽ ആഹാദ് റമ്പാന്റെ പ്രത്യക്ഷസത്യം (ii) 56-ാം പേജിൽ ഉദ്ധരിച്ചിരിക്കുന്നു. ന്യായമായി സ്ഥാനഭ്രംശം ചെയ്യേണ്ട ഒരാളെ സ്ഥാനഭ്രംശം ചെയ്യാൻ സാധിച്ചാൽ, അയാൾ അയോഗ്യനായിത്തീർന്നതിൽ ഖേദമുണ്ടായിരിക്കുമെങ്കിലും, അയോഗ്യനായിത്തീർന്നയാളെ യഥാവിധി മാറ്റിയതിലും അതിനു സാധിച്ചതിലും സന്തോഷമേ ഉണ്ടാകയുള്ളൂ. പ്രിയപ്പെട്ട തന്റെ പിതാവ് മരിച്ചെന്നു കേൾക്കുന്നത് ദുഃഖഹേതുകമെങ്കിലും അദ്ദേഹത്തെക്കൊണ്ടുപോയി യഥാവിധി സംസ്ക്കരിക്കുവാൻ സാധിച്ചു എന്നറിയുന്നത് മർമ്മഭേദകമോ അസഹനീയമോ അല്ല. അത് ഒരു ആശ്വാസവാർത്തയാണ്. തങ്ങളുടെ സഭയുടെ ഹിതത്തിനെതിരായി അപരൻ അന്യായമായി കൈ കടത്തി സിംഹാസനാധിപനെ സ്ഥാനഭ്രംശം ചെയ്തു എങ്കിൽ അത് മർമ്മഭേദകവും അസഹനീയവും ഖേദത്തിനും വിലാപത്തിനും കാരണഭൂതവുമായിത്തീരുന്നതാണ്. വെളിയ്ക്കു നിന്നുള്ള അക്രമമായ ഒരു കയ്യേറ്റമുണ്ടായതാണ് അസഹനീയ ദുഃഖത്തിന് ഇവിടെ കാരണമായിരിക്കുന്നതെന്ന് പറയേണ്ടതില്ലല്ലോ. അബ്ദൽ മ്ശിഹാ എന്തെങ്കിലും കാരണത്താൽ അദ്ദേഹത്തിന്റെ മഹനീയസ്ഥാനത്തിന് അയോഗ്യനും വി. സഭ അദ്ദേഹത്തെ പാത്രിയർക്കീസായി വച്ചുകൊണ്ടിരിക്കുന്നതു ദൂഷ്യവും ആയിരുന്നു എങ്കിൽ അദ്ദേഹത്തെ ആ സ്ഥാനത്തുനിന്നും മാറ്റി എന്നറിയുന്നത് സഭയിലുള്ളവർക്ക് സന്തോഷവാർത്തയല്ലാതെ ദുഃഖവാർത്തയാകുന്നത് സാദ്ധ്യമല്ലല്ലോ. അതിനാൽ അബ്ദൽ ആഹാദ് റമ്പാൻ ഉദ്ധരിച്ചിരിക്കുന്ന ഈ കത്തും സ്ഥാനഭ്രംശം എന്നു വീക്ഷിക്കുന്നത് കേവലം തുർക്കിയുടെ ഫർമാൻ പിൻവലിക്കലിനെ മാത്രമാണ് എന്നു തെളിയിക്കുന്നു.

9. മാറ്റിയത് എങ്ങിനെ എന്നും കാരണം എന്തെന്നും മലങ്കരസഭാ ഗസറ്റായിരുന്ന ഇടവകപ്പത്രികയ്ക്ക് 1906-ൽ പോലും അജ്ഞാതമാണ്. ന്യായമായ ഒരു മാറ്റൽ ഉണ്ടായി എന്നു വരുകിൽ ഉടൻ അത് സഭയെ ആകമാനം ഔദ്യോഗികമായി അറിയിക്കുമായിരുന്നു എന്നതു സംശയരഹിതമാണ്. അങ്ങനെ അറിയിച്ചിട്ടില്ലെങ്കിൽ സഭ മാറ്റിയിട്ടില്ലെന്ന് തീർച്ചയാണല്ലോ. മുറപ്രകാരം ഔദ്യോഗികമായി മാറ്റുകയും അറിയിക്കയും ചെയ്തിട്ടുണ്ടെങ്കിൽ മാറ്റിയതിന്റെ കാര്യകാരണാദികൾ അജ്ഞാതമായിരിക്കുക സാദ്ധ്യമല്ല. എന്നാൽ അബ്ദൽ മ്ശിഹായെ 1905-ൽ മാറ്റി എന്നും മറ്റും 1929 വരെയും 1903-ൽ മാറ്റി എന്ന് അതിനു ശേഷവും, മാസങ്ങളും തീയതികളും അവരവരുടെ മനോധർമ്മം പോലെ പറയുന്നുണ്ടെങ്കിലും ഇന്നയാണ്ടിന്നമാസം ഇത്രാം തീയതി എന്നു ക്ലിപ്തമായി പറവാൻ അവർക്കു സാധിക്കുന്നില്ല. എന്തു കാരണത്താൽ മാറ്റി എന്നു പറവാനും സാധിക്കുന്നില്ല. ഇടവകപ്പത്രികയ്ക്കുപോലും സാധിക്കുന്നില്ല (പുസ്തകം 15, പേ. 157-158). സുന്നഹദോസ് സ്ഥാനഭ്രംശം ചെയ്തു എന്നു വരുകിൽ അതിന്റെ കാര്യകാരണാദികൾ മൂന്നുനാലു വർഷങ്ങളായിട്ടുപോലും മലങ്കരസഭയുടെ കേന്ദ്രത്തിൽ - മലങ്കരമെത്രാപ്പോലീത്തായുടെ ആസ്ഥാനത്തിൽ - നിന്ന് അസോസ്യേഷൻ സെക്രട്ടറിയുടെ പത്രാധിപത്യത്തിൽ, സഭ ഏകയോഗക്ഷേമമായിരുന്നപ്പോൾ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്നതും സിറിയവാർത്തകൾ തുടർച്ചയായി ലഭിച്ചുകൊണ്ടിരുന്നതുമായ സഭാ നാവിന് - മലങ്കരഇടവകപത്രികയ്ക്ക് - അജ്ഞാതമായിരിക്കുക ഒരിക്കലും സംഭവ്യമല്ല.

10. 1903 കന്നി 27-ാം തീയതി സുന്നഹദോസ് കൂടി മാറ്റി, 1903 തുലാം 10-ാം തീയതി കൂടി മാറ്റി, മുഴു ഭ്രാന്തനായിരുന്നു എന്നെല്ലാം ഓരോ പകർപ്പുകൾ കാണിക്കുന്നുണ്ട്. ഇവിടെനിന്ന് അദ്ദേഹത്തെ മാറ്റുന്ന സുന്നഹദോസിലേക്ക് സമ്മതം അയച്ചിരുന്നു എന്നു പറയുന്നുമുണ്ട്. പക്ഷേ ഈ പകർപ്പുണ്ടാക്കിയവരും പറയുന്നവരും 1903 തുലാം 18-ാം തീയതി അബ്ദൽ മ്ശിഹാ വി. സിംഹാസനത്തിങ്കൽ നിന്നും മലയാളത്തിലേക്കു മാർ ജോസഫ് ദീവന്നാസ്യോസ്, കടവിൽ മാർ അത്താനാസ്യോസ്, മാർ ഈവാനിയോസ് എന്നീ തിരുമേനിമാരുടെ പേർക്കു കല്പന അയച്ചിട്ടുള്ള വിവരവും അതു സൂക്ഷിച്ചിട്ടുള്ള വിവരവും അറിഞ്ഞിരുന്നില്ലെന്നും ഇവർ പറയുന്ന വല്ലതും ഉണ്ടായിട്ടുണ്ടെങ്കിൽ ആ കല്പനയിൽ കാണാതിരിക്കയില്ലെന്നും നിശ്ചയമാണല്ലോ. ഉണ്ടെങ്കിൽ കാണിക്കുക.

11. അബ്ദൽ മിശിഹാ പാത്രിയർക്കീസിനോട് ചില മെത്രാന്മാർക്കുള്ള എതിർപ്പിനു പോംവഴിയുണ്ടാക്കുന്നതിനു വേണ്ടിയാണ് സുന്നഹദോസ് കൂടുന്നത് എന്നും അതു കൂടുന്നതു തന്നെ 1906 മേടത്തിനു ശേഷം മാത്രമാണ് എന്നും അതിനു മുമ്പ് സുന്നഹദോസ് കൂടി എന്ന് പറയുന്നത് അടിസ്ഥാനരഹിതമാണെന്നും മൂസലിലെ കോജാ അന്തൂന്റെ കത്ത് തെളിയിക്കുന്നു. 1906 മേടം 7-ാംനു അദ്ദേഹം എഴുതുന്നത്, "അബ്ദൽ മ്ശിഹാ പാത്രിയർക്കീസു

മായി യോജിച്ച് അദ്ദേഹത്തെത്തന്നെ സ്വീകരിക്കുകയാണ് നല്ലതെന്ന് സുൽത്താൻ ... നിർബന്ധമായി പറയുന്നു. എങ്കിലും മെത്രാന്മാർക്ക് (അബ്ദള്ളാ മുതലായ - ഗ്രന്ഥകർത്താവ്) സമ്മതമല്ല. അതിനാലാണ് സുന്നഹദോസ് വിളിച്ചുകൂട്ടുന്നത്. മൂസൽക്കാരായ ഞങ്ങൾ ഒന്നിലും പ്രവേശിക്കുന്നില്ല. ..." എന്നെല്ലാമാണ്. നീതിയും ന്യായവും നടക്കുന്നതിനും നടത്തുന്നതിനും അവരുടെ ദൃഷ്ടിയിൽ പ്രയാസമായി കാണുന്നതിനാലാണ് മൂസൽക്കാർ ഒന്നിലും പ്രവേശിക്കാത്തത് എന്ന് സ്പഷ്ടമാണല്ലോ. ഈ കത്തിന്റെ വെളിച്ചത്തിൽ നോക്കുമ്പോൾ അതിനു മുമ്പ് നടന്നതായി പറയുന്ന സ്ഥാനഭ്രംശം കേവലം ഫർമാൻ നഷ്ടം മാത്രമാണെന്നു സ്പഷ്ടമല്ലയോ? ഈ കത്തിൽ നിന്നു തെളിയുന്ന മറ്റു പല സംഗതികൾ അടുത്ത ലേഖന പരിധിയിൽ പെടുന്നതാകയാൽ അതിൽ പ്രതിപാദിക്കുന്നതാണ്.

12. അബ്ദൽ മ്ശിഹായുടെ സിംഹാസനനഷ്ടം സുൽത്താന്റെ കൈ കടത്തൽ ഒന്നുകൊണ്ടു മാത്രമാണെന്ന് 1910-ലെ പാത്രിയർക്കീസ് കക്ഷി സമ്മതിക്കുന്നു: "മലങ്കര യാക്കോബായ സുറിയാനി മഹാജനങ്ങളുടെ പര്യാലോചനയ്ക്ക് പാത്രീഭവിപ്പാൻ" എന്ന പേരിൽ 1910 മകരം 10-ാംനു പാത്രിയർക്കീസ് കക്ഷി എഴുതിയ ഒരു ലേഖനത്തിൽ ഇപ്രകാരം പറയുന്നു. "തുർക്കിയിലെ ഭരണരീതി പരിഷ്ക്കരിച്ചിരിക്കുന്നതിനാൽ പാത്രിയർക്കീസ് സ്ഥാനത്തുനിന്നും ഒഴിഞ്ഞിരിക്കുന്ന, അബ്ദേദ് മ്ശിഹാ എന്ന് നാമധേയമുള്ള ബാവാ അവർകൾ അന്ത്യോഖ്യാ സിംഹാസനത്തിൽ പ്രവേശിച്ചേക്കുമെന്നും, അദ്ദേഹത്തെക്കൊണ്ട് നമ്മുടെ മലങ്കരസഭയുടെ കൈവെപ്പ് മുതലായതും മറ്റും നടത്തിക്കൊള്ളാമെന്നും "അഭിമാനി" പറഞ്ഞിരിക്കുന്നു. അത് ദൈവത്താൽ മാത്രം അറിയപ്പെടാവുന്നതും മാനുഷികഹൃദയത്താൽ വിചിന്തനം ചെയ്യുവാൻപോലും കഴിയാത്തതുമായ ഒരു കാര്യമാകയാൽ ആ വിഷയത്തെക്കുറിച്ച് ഒന്നും പറയേണമെന്ന് തോന്നുന്നില്ല" (പുറം 14, 15). തുർക്കിയിലെ മുൻ ഭരണകർത്താക്കളുടെ പ്രാതികൂല്യമാണ് അബ്ദൽ മ്ശിഹായുടെ സിംഹാസനനഷ്ടത്തിനു കാരണമെന്നും അവർ മാറിയതുകൊണ്ട് വീണ്ടും സിംഹാസനം ലഭ്യമായേക്കുമെന്നും അദ്ദേഹം വഴിയായി ഇവിടുത്തെ പട്ടത്വം നിലനിർത്തിക്കൊണ്ട് പോകാമെന്നും ഉള്ള പ്രസ്താവനയ്ക്ക് മറുപടിയായി പാത്രിയർക്കീസ് കക്ഷിക്ക് പറവാനുള്ളത് ഭാവികാര്യങ്ങൾ ദൈവത്തിനല്ലാതെ മനുഷ്യന് അറിവാൻ നിർവ്വാഹമില്ലാത്തതിനാൽ ഒന്നും പറയുന്നില്ല എന്ന് മാത്രമാണ്. ഇവിടെ ഒരു സംഗതി സ്പഷ്ടമാകുന്നു. 1910 വരെ ഉണ്ടായിട്ടുള്ളതും മനുഷ്യർക്ക് അറിയാവുന്നതുമായ കാര്യങ്ങൾ വച്ച് നോക്കുമ്പോൾ അബ്ദൽ മ്ശിഹാ വഴിയായി ഇവിടുത്തെ പട്ടത്വം നിലനിർത്തുന്നതിൽ യാതൊരുവിധ കുറ്റവും കുറവും പറവാനില്ല. അതായത് അദ്ദേഹത്തിൽ ഫർമാൻ നഷ്ടമല്ലാതെ ആത്മീയമായ യാതൊരു ന്യൂനതയും ഭവിച്ചിട്ടില്ല എന്ന് 1910-ൽ പാത്രിയർക്കീസ് കക്ഷി സമ്മതിക്കുന്നു എന്ന് ചുരുക്കം.

13. 1909-ൽ അബ്ദള്ളാ ബാവാ ഊട്ടിയിൽ ആയിരിക്കുമ്പോൾ കോനാട്ടു മല്പാനച്ചൻ, മാമ്മൻ മാപ്പിള, എം. എ. അച്ചൻ (ഇപ്പോഴത്തെ മാർ ഈവാനിയോസ്) എന്നിവർ അബ്ദൽ മിശിഹായെ കൊണ്ടുവന്ന് കാതോലിക്കാവാഴ്ചയും മറ്റും നടത്തുവാൻ മാർ ദീവന്നാസ്യോസ് തിരുമേനിയുമായി ആലോചന നടത്തി. ടി ആലോചനയെപ്പറ്റി "മെത്രാൻ എന്തു ചെയ്തു?" എന്ന 1911-ലെ ലഘുലേഖയിൽ പാത്രിയർക്കീസ് കക്ഷിപോലും പറയുന്നത് ഇപ്രകാരമാണ്. "മലബാറിന്റെ ഇപ്പോഴത്തെ സ്ഥിതിക്ക് അവിടെ ഒരു കാതോലിക്കായെ നിയമിക്കുന്നത് ഏറ്റം നന്നായിരിക്കുമെന്ന് പലർക്കും അഭിപ്രായമുണ്ട് എന്നു മല്പാൻ അറിയിച്ചു (അബ്ദള്ളാ ബാവായെ). ഉടൻ ബാവാ തിരിഞ്ഞു നിന്ന് 'നിന്റെ വായ് പൊത്തപ്പെടുക' എന്ന് കല്പിച്ചു. ... പിന്നീട് എം.എ. ക്കാരൻ അച്ചനും മാമ്മനും കൂടി മല്പാനച്ചന്റെ അടുക്കൽ വന്ന് 'അച്ചാ നാം ആലോചിച്ചതുപോലെ ബാവാ വഴിപ്പെടുന്നില്ലല്ലോ. അതിനാൽ ഈ ബാവായെ നമുക്ക് നാട്ടിലേക്കു കൊണ്ടുപോകാതെ ഇരുന്നാൽ എന്ത്?'

മല്പാൻ - പിന്നെ നമ്മുടെ പ്രയത്നമെല്ലാം വൃഥാവാകും. ...

എം.എ. ക്കാരൻ - കഴിയുമെങ്കിൽ നമുക്ക് വേഗത്തിൽ അബ്ദൽ മ്ശിഹാ പാത്രിയർക്കീസിനെ വരുത്തണം.

മല്പാൻ - അതിനു പണത്തിന് നിവർത്തിയെന്ത്?

മാമ്മൻ - എന്തു ചിലവ് വരുമെന്നാണ് അച്ചന് തോന്നുന്നത്?

മല്പാൻ - 4000 (നാലായിരം) രൂപാ വേണ്ടി വരും. ... മെത്രാനോടു കൂടി ആലോചിക്കാം (മൂന്നാളും കൂടി പോയി മെത്രാനുമായി സംസാരിച്ചു).

മെത്രാൻ - നിങ്ങൾ ഇതിനായി എന്തെല്ലാം പ്രവർത്തിച്ചാലും നമുക്ക് വിരോധമില്ല. എന്റെ പേര് മാത്രം വെളിവാക്കരുത്. എന്തു ചിലവും വരട്ടെ.

മല്പാൻ - നാം ഇങ്ങനെ ആലോചിച്ചാൽ നമ്മുടെ കയ്യിൽ നിന്നു പണം ചെലവാക്കേണ്ടി വരും. അതു പ്രയാസമാണ്.

മെത്രാൻ - സമുദായം വക പണത്തിൽ നിന്ന് എടുത്താലൊ?

മല്പാൻ - സമുദായം വക പണം ഇനി ആലോചന കൂടാതെ എടുക്കാൻ പാടില്ല. ...

ഇത് എഴുതി പ്രസിദ്ധം ചെയ്തത് കക്ഷിവഴക്കു മൂത്ത് മെത്രാച്ചന്റെ മുടക്കു കൂടെ കഴിഞ്ഞ ശേഷമാണ്. അതിൽപോലും - 1903-ൽ നടന്നതായി പറയുന്ന മുടക്ക് സുന്നഹദോസിനു 6 വർഷങ്ങൾക്കു ശേഷം 1909-ൽ - പോലും അബ്ദൽ മ്ശിഹായ്ക്ക് ഫർമാൻ നഷ്ടത്തേക്കാൾ കവിഞ്ഞ് ഒന്നും ഉണ്ടായിട്ടില്ലെന്നും ഉണ്ടായിട്ടുണ്ടെന്ന് പാത്രിയർക്കീസ് കക്ഷികൾ അന്ന് (1911-ൽ പോലും) വാദിച്ചിരുന്നില്ലെന്നും ഇതു വ്യക്തമാക്കുന്നു.

14. അബ്ദൽ മ്ശിഹായുടെ ഫർമാൻ പിൻവലിച്ചതല്ലാതെ വി. സഭയുടെ സുന്നഹദോസ് അദ്ദേഹത്തെ പാത്രിയർക്കാസ്ഥാനത്തു നിന്നും മാറ്റിയിട്ടില്ല എന്നുള്ളതിലേക്ക് ഒരു തെളിവു കൂടെ പറഞ്ഞുകൊണ്ട് ഈ ഭാഗം അവസാനിപ്പിക്കാം. സുന്നഹദോസ് സ്ഥാനഭ്രഷ്ടനാക്കി, മാറ്റി, മുടക്കി എന്നെല്ലാം പാത്രിയർക്കീസ് കക്ഷി പറയുകയും അതിനെ കാതോലിക്കോസ് കക്ഷി നിഷേധിക്കുകയും ചെയ്തു തുടങ്ങിയിട്ട് കാലം കുറെയായി. അതിനുശേഷം മലയാളത്തു നിന്ന് അനേകർ പല മെത്രാന്മാരും പട്ടക്കാരും പാത്രിയർക്കാ സിംഹാസനം സന്ദർശിച്ചിട്ടുണ്ട്. ഒറ്റ ഒരുവനെയെങ്കിലും ആ "മുടക്കിയ സുന്നഹദോസി"ന്റെ നടപടികൾ അടങ്ങിയ ഡയറി ഒന്നു കാണിച്ചു കൊടുപ്പാൻ സാധിച്ചിട്ടില്ല. ടി ഡയറിയെപ്പറ്റി ഒന്നു പറകപോലും ചെയ്തിട്ടില്ല. അവിടെ പോയി വന്ന ഒറ്റ മെത്രാൻ പോലും അതെപ്പറ്റി യാതൊന്നും ശബ്ദിക്കുന്നുമില്ല. എന്നാൽ അവിടുത്തെ വിശേഷങ്ങളെപ്പറ്റി പലതും എഴുതുകയും പ്രസംഗിക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നുമുണ്ട്. ഈ മൗനം എന്ത്? എന്ന ചോദ്യത്തിന്റെ മുമ്പിൽ മനഃസ്സാക്ഷിയോടെ നിൽക്കുവാൻ - അതിനു മറുപടി നൽകുവാൻ - പാത്രിയർക്കീസ് കക്ഷിക്കു സാധ്യമോ?

അങ്കമാലി ഇടവകയുടെ പാത്രിയർക്കീസ്പക്ഷത്തെ സഹായകൻ സിറിയാ യാത്രയ്ക്കായി യാത്ര പറയുമ്പോൾ എന്തു ത്യാഗവും നഷ്ടവും ബുദ്ധിമുട്ടും സഹിച്ചിട്ടായാലും സിംഹാസനഡയറിയിൽ അബ്ദൽ മ്ശിഹായുടെ സ്ഥാനഭ്രംശം സംബന്ധിച്ച് വല്ലതും ഉണ്ടോ എന്നു നോക്കിക്കൊണ്ടു വരണം അത് ഇവിടുത്തെ സമാധാന സ്ഥാപനത്തിനു അത്യന്താപേക്ഷിതമാണ് എന്ന് അദ്ദേഹത്തിന്റെ അടുത്ത ബന്ധുവായ ഒരു അഡ്വക്കേറ്റ് വളരെ കാര്യമായും നിർബന്ധമായും ശട്ടം കെട്ടിയിരുന്നു. ഇത് അദ്ദേഹത്തിൽ നിന്നു തന്നെ എനിക്ക് നേരിട്ടറിവുള്ളതാണ്. മാർ ഗ്രീഗോറിയോസ് മടങ്ങിവന്നിട്ട് അക്കാര്യത്തെപ്പറ്റി ഒരക്ഷരവും മിണ്ടുന്നില്ല, എഴുതുന്നില്ല, പ്രസംഗിക്കുന്നുമില്ല. ഇവയുടെ വെളിച്ചത്തിൽ സത്യം എന്തെന്ന് വായനക്കാർ ഗ്രഹിച്ചുകൊൾക. സത്യത്തിന്റെ നേരെ ഉതയ്ക്കുന്നത് ഒരുവനും ക്ഷേമമല്ല. എന്തെന്നാൽ സത്യം ദൈവം തന്നെയാണ്. സത്യത്തെ - ദൈവത്തെ - അവഹേളിക്കുന്ന "ദൈവവിശ്വാസികളേ"ക്കാൾ "സത്യവിശ്വാസികളേ"ക്കാൾ ദൈവം ഇല്ലെന്നു പറയുന്ന നിരീശ്വരവാദികൾ ദൈവസന്നിധിയിൽ എത്രയോ ഭേദമായിരിക്കും! അപ്പനെ ബലമായി ഇറക്കിവിട്ട് അപ്പന്റെ സ്ഥാനത്തു കയറിയിരിക്കുന്നവനെ അപ്പനെന്നു വിളിപ്പാൻ അപ്പന്റെ മക്കൾ തയ്യാറാവുകയോ? ഒരിക്കലുമില്ല.

(തുടരും)


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





# ഒരു പക്കോമിയൻ സ്നേഹഗാഥ

### ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

‘മൈത്രീഭാവം’- വ്യക്തിബന്ധങ്ങളിൽ ഉടലെടുക്കാവുന്ന സംഘർഷങ്ങൾക്ക് മറുമരുന്നാണ്.’ ജോസഫ് മാർ പക്കോമിയോസ് പിതാവിന്റെ നാമഹേതുക വിശുദ്ധനായ മാർ പക്കോമിയോസ്, പൗരസ്ത്യ സന്യാസപാരമ്പര്യത്തിന്റെ ഉദയകാലത്തെ ഒരു ജ്യോതിസ്സായിരുന്നു. ബുദ്ധമതത്തിലും മറ്റും നിലനിന്നതുപോലെ, പാരിവ്രാജകർ കൂട്ടമായി സഹവസിക്കുന്ന ‘സംഘ’ എന്ന സമ്പ്രദായം, ക്രിസ്തീയ സന്യാസസംഘങ്ങളുടെ ഈറ്റില്ലങ്ങളായിരുന്ന ഈജിപ്ത്, സിറിയ, പാലസ്റ്റീൻ പ്രദേശങ്ങളിൽ പ്രചാരം നേടാൻ നിമിത്തമായത് ഈ പിതാവാണ്. ഒറ്റയ്ക്ക് വാനപ്രസ്ഥത്തിലൂടെ സന്യാസത്തിലേക്കു പ്രവേശിക്കുന്ന സമ്പ്രദായത്തിന് സംഘരൂപമായ പരിണാമം നിശ്ചയിച്ചതാണ് മാർ പക്കോമിയോസിന്റെ കാതലായ സംഭാവന.

മലങ്കരസഭയിൽ ഇദംപ്രഥമമായി ‘പക്കോമിയോസ്’ എന്ന സ്ഥാനനാമം സ്വീകരിച്ച, പരാമൃഷ്ടനായ പിതാവും, സ്നേഹത്തിന്റെയും ഭാതൃഭാവത്തിന്റെയും അടയാളവുമായിരുന്നു. പരിമിതികളില്ലാത്ത സ്നേഹലോകത്ത് വിരാജിക്കുന്നവരെ, ഋജുബുദ്ധികളല്ലാത്ത സമകാലീനർ സമ്യക്കാംവിധം മനസ്സിലാക്കുകയില്ല എന്ന സത്യം ഇദ്ദേഹത്തിലും നിവർത്തിതമായെന്നു പറയാം. സുന്ദരമായ ആ ആയുസ്സിന്റെ സായാഹ്നവേളയിലൊരിക്കൽ കോളേജിൽ സതീർത്ഥ്യനായിരുന്ന സുഹൃത്തിനോട്, ‘നീയെങ്കിലും എന്നെ ഒന്നു മനസ്സിലാക്കൂ’ എന്നു പറയേണ്ടിവന്നത് അതുകൊണ്ടാണ്. എല്ലാ അളവിലും സാരാംശത്തിലും നിഷ്കളങ്കനും സ്നേഹവാനുമായിരുന്ന ജോസഫ് മാർ പക്കോമിയോസ് പിതാവ്, സർവ്വേശ്വരന്റെ ത്രാസ്സിൽ നല്ല തൂക്കമുള്ളയാളായിത്തന്നെ കാണപ്പെടും!

മുളക്കുളം അന്നും ഇന്നും ഒരു സാധാരണ ഗ്രാമപ്രദേശംതന്നെ. പൗരോഹിത്യപാരമ്പര്യമുള്ള തറവാട്ടിൽ പിറന്ന ജോസഫ് അതേ പാരമ്പര്യത്തിൽ ഒരു കണ്ണിയാകാൻ ആഗ്രഹിച്ചിരിക്കാം. പഠനകാലത്ത് ഒരു ശരാശരി വിദ്യാർത്ഥി. ജോസഫിന്റെ സഹപാഠിയായി, പിറവം സെന്റ് ജോസഫ്സ് ഹൈസ്കൂളിൽ പഠിച്ചിരുന്നയാളും ഇന്ന് നവതിയും ഒന്നും കഴിഞ്ഞിരിക്കുന്ന മലയാളത്തിന്റെ ആക്ഷേപഹാസ്യസാമ്രാട്ടുമായ കവി ചെമ്മനം ചാക്കോ ആ നാളുകൾ അയവിറക്കുന്നതിങ്ങനെ:

കൊലുന്നുപോലൊരു പയ്യൻ, നല്ല നീളവും വെ ള്ള നിറവും, പ്രസന്നമായ മുഖം. ഒമ്പതാം ക്ലാസ്സിൽ പഠിക്കുമ്പോൾ, മദ്ധ്യവേനൽ അവധി കഴിഞ്ഞ് പത്താം ക്ലാസ്സിലേക്ക് ജോസഫ് എത്തിയത് ശെമ്മാശനായിട്ടായിരുന്നു. പത്താം ക്ലാസ്സിൽ രാമകൃഷ്ണൻ സാർ നടത്തിയ ടെസ്റ്റ് പേപ്പറിൽ ജോസഫ് ശെമ്മാശ്ശൻ തോറ്റു. അപ്പോൾ രാമകൃഷ്ണൻ സാർ പറഞ്ഞു: ‘സാധാരണ കുട്ടികൾ തോറ്റു തൊപ്പിയിടുകയാണ് പതിവ്; നീ തൊപ്പിയിട്ട് തോറ്റല്ലോ.’

ഈ വാക്കുകൾ കൊച്ചുശെമ്മാശ്ശനെ നന്നായി സ്പർശിച്ചുവെന്നു തോന്നുന്നു. തുടർന്ന് അദ്ദേഹം ‘മിടുക്കനായി’ പഠിച്ച് മാസ്റ്റർ ബിരുദംവരെ നേടി. ഉന്നതവിദ്യാഭ്യാസത്തിനു നിമിത്തമായത്, മുളക്കുളത്തുനിന്ന് എറണാകുളത്തേക്കുള്ള ‘പറിച്ചുനടീൽ’ ആയിരുന്നു. കക്ഷിവഴക്കുകാലമായിരുന്നതിനാൽ ശെമ്മാശ്ശന് മുളക്കുളം കുന്നേൽപള്ളിയിൽ അനായാസം പ്രവേശിക്കുക ദുഷ്കരമായിരുന്നു. അങ്ങനെ അദ്ദേഹം എറണാകുളം സെന്റ് മേരീസ് പള്ളിയിൽ താമസമായി. മറിച്ചായിരുന്നെങ്കിൽ, മുളക്കുളംദേശത്ത് ഒരു പുരോഹിതനായി ശിഷ്ടായുസ്സ് കഴിച്ചുകൂട്ടിയേനേ, എന്നാണ് കവി ചെമ്മനം ചാക്കോയുടെ മതം.

മാർ പക്കോമിയോസ് പിതാവിനെ ഞാൻ പരിചയപ്പെടുന്നത് പി. വി. ജോസഫ് അച്ചനായിട്ടാണ്. നല്ല തൂവെള്ള കമ്മീസ് ധാരി; നല്ല നീളവും ഒത്ത വണ്ണവും, യിസ്രായേലിൽ ഒന്നാമത്തെയും രണ്ടാമത്തെയും രാജാക്കന്മാരായിത്തീർന്ന ശൗൽ, ദാവീദ് എന്നിവരെപ്പറ്റി പറയുന്നതുപോലെ പി. വി. ജോസഫ് അച്ചനും, ‘പവിഴനിറമുള്ളവനും, സുനേത്രനും കോമളരൂപിയും’ ആയിരുന്നു. പ്രായമായ ശേഷവും ഈ മുഖശ്രീ വർദ്ധമാനമായി നിലനിന്നിരുന്നു. ഇടയ്ക്കിടെ ഏതോ, സഭാവശ്യങ്ങളുമായി ജോസഫച്ചൻ, തോമ്മാ മാർ ദീവന്നാസ്യോസ് പിതാവിനെ കാണാൻ പത്തനാപുരം താബോർ ദയറായിലെത്തിയിരുന്നു. മിക്കവാറും വൈകുന്നേരത്ത് എത്തിയിട്ട്, രാവിലെ മടങ്ങിപ്പോകുകയായിരുന്നു പതിവ്; തൂവെള്ള വേഷം, കാലൻകുട കുത്തി നിവർന്നുള്ള നടപ്പ്, സരസ ഭാഷണം, സ്നേഹവായ്പ് എന്നിവയെല്ലാം, ജോസഫച്ചനെപ്പറ്റിയുള്ള ഓർമ്മകളിൽ തെളിഞ്ഞുനിൽക്കുന്നു. യാത്രപറഞ്ഞു മടങ്ങുമ്പോൾ, ‘പൂശ് ബാശ്ലോമാ’ എന്ന് പറയുമായിരുന്നു.



ഓർമ്മ ഓഗസ്റ്റ് 19-ന്

ജോസഫച്ചന്റെ സതീർത്ഥനായി കോളേജിൽ പഠിച്ച സാമുവേൽ ചന്ദനപ്പള്ളി, സഹപാഠിയെപ്പറ്റി ഊഷ്മളമായി സംസാരിക്കുന്നതു കേട്ടിട്ടുണ്ട്. ഹോസ്റ്റലിൽ താമസിക്കുന്ന ചന്ദനപ്പള്ളിയെ കാണാൻ ‘കാലൻകുടയും’ കുത്തി ‘എടാ ശമിയേലേ’ എന്ന സ്നേഹവായ്പോടെയുള്ള വിളിയോടെയായിരുന്നു, എറണാകുളം പള്ളിയിൽ താമസിച്ചിരുന്ന ജേസഫച്ചന്റെ വരവ്.

അദ്ദേഹം ദീർഘനാൾ എറണാകുളം സെന്റ് മേരീസ് പള്ളിയിൽ വികാരിയായിരുന്നു. കൃത്യമായി അച്ചടക്കം പാലിക്കുകയും, പാലിപ്പിക്കുകയും, അതിൽനിന്നു വ്യത്യസ്തമായി ഏതെങ്കിലും കാണാനിടയായാൽ, പരസ്യമായി ശാസിക്കുകയും ചെയ്തുവന്ന പി. വി. ജോസഫച്ചനെ എറണാകളം പള്ളിക്കാർ ഏറെ ഇഷ്ടപ്പെട്ടു. നിഷ്കളങ്കനും, ശുദ്ധാത്മാവും, പ്രാർത്ഥനാമനുഷ്യനുമായ ആ പട്ടക്കാരനിൽ അവർ ഒരു സഭാനേതാവിനെ കണ്ടതിൽ അത്ഭുതമില്ല. അവർ മാത്രമല്ല, പള്ളിക്കു തൊട്ടു വടക്കുവശത്തുണ്ടായിരുന്ന Law College Men's Hostel-ൽ അന്തേവാസികളായ കുസൃതികൾ, മതിലിനു പുറകിൽ നിന്നുകൊണ്ട്, ‘ജോസഫച്ചനെ മെത്രാനാക്കണേ’ എന്നു വിളിച്ചു പറഞ്ഞത് ദീർഘദർശനമായി; അറം പറ്റിയതുപോലെയായി!

പൗരോഹിത്യപാരമ്പര്യത്തിൽ ജീവിച്ചതുകൊണ്ടും, ആരാധനാകാര്യങ്ങളിലെ അവസാന വാക്കായിരുന്ന സാത്വികശ്രേഷ്ഠനായ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുമായുള്ള സഹവാസംകൊണ്ടും ജോസഫച്ചനും, അക്കാര്യങ്ങളിൽ നിഷ്ഠ പാലിക്കുവാൻ അതീവ ശ്രദ്ധാലുവായിരുന്നു.

1975-ൽ നിരണം പള്ളിയിൽ വച്ച് മേല്പട്ടക്കാരനായപ്പോൾ, ആ അഞ്ചുപേരുടെ ഗണത്തിൽ, ഇളംതലമുറക്കാരനായിരുന്നു ജോസഫ് മാർ പക്കോമിയോസ് പിതാവ്. ചെറുപ്പം മുതലേ, കക്ഷിവഴക്കിന്റെ അന്തരീക്ഷത്തിൽ ജീവിച്ചിരുന്ന അദ്ദേഹം, സ്വന്തഭാഷയിൽ ‘കണ്ട’നാടിന്റെ മെത്രാപ്പോലീത്തയായി, ആസ്ഥാനരഹിതനായാണ് രംഗപ്രവേശനം ചെയ്ത്. ദൈവഗത്യാ പരുമല പുണ്യവാളൻ തപസ്സുചെയ്ത വെട്ടിക്കൽ ദയറാ, നവീകരിച്ച് അദ്ദേഹത്തിനാസ്ഥാനമാക്കി. ദയറാ പള്ളിയുടെ രണ്ടാം നില പള്ളിയുടെ പടിഞ്ഞാറേയറ്റത്ത് ഒരു കട്ടിലായിട്ടായിരുന്നു, മനുഷ്യസ്നേഹിയായ ഈ ഉത്തമപുരുഷന്റെ പള്ളിയുറക്കം! കക്ഷിവഴക്കുമൂലവും മറ്റും ഏറെ ക്ലേശിച്ചിരുന്നുവെങ്കിലും കണ്ടനാട് മെത്രാസനത്തെ പ. സഭയുടെ അച്ചടക്കത്തിൽ നിലനിർത്താനും വളർത്താനും അദ്ദേഹം അക്ഷീണം പരിശ്രമിച്ചു.

ഈ പിതാവിനെപ്പറ്റി പരാമർശിക്കുമ്പോൾ പലരും, ‘അകാലത്തിൽ പൊലിഞ്ഞില്ലായിരുന്നെങ്കിൽ...’ എന്നു മൊഴിയുന്നതു കേട്ടിട്ടുണ്ട്. ദൈവഹിതം ആരറിഞ്ഞു! നിഷ്കളങ്കനായി അന്ത്യത്തോളം ജീവിച്ച ഈ പിതാവ് അതേ മന്ദഹാസത്തോടെ ദൈവസാന്നിദ്ധ്യമറിഞ്ഞ് തന്റെ പ്രതിഫലം കാത്ത് പറുദീസായിൽ വിശ്രമിക്കുന്നു. അദ്ദേഹത്തിന്റെ ശുദ്ധമായ പ്രാർത്ഥന നമ്മെ തുണയ്ക്കട്ടെ! ❑

# പ്രകാശം പരത്തുന്ന ജീവിത വഴികൾ

**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ**

കാലത്തിന് മുമ്പേ സഞ്ചരിക്കുന്ന ഉൾക്കാഴ്ചയുടെ കരുത്തും മതേതര കാഴ്ചപ്പാടും പൊതു നന്മയ്ക്കായുള്ള നിശ്ചയ ദാർഢ്യവുമായിരുന്നു തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ (1938-2018).

മദ്ധ്യതിരുവിതാംകൂറിൽ മാവേലിക്കര വടക്കേതലയ്ക്കൽ കുടുംബം അനേക വൈദികർക്ക് ജന്മം നൽകി. അതിലെ പ്രധാന ശാഖയാണ് പുത്തൻകാവ് കിഴക്കേതലയ്ക്കൽ കുടുംബം. മലങ്കര ഓർത്തഡോക്സ് സഭയുടെ ശക്തിയും സൗന്ദര്യവുമായി നിറഞ്ഞു നിന്നിരുന്ന പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ ആ വൈദിക പാരമ്പര്യത്തിലെ പ്രഥമ ഗണനീയനാണ്. അദ്ദേഹത്തിന്റെ സഹോദര പുത്രനാണ് ചെങ്ങന്നൂർ ഭദ്രാസനാധിപനും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറിയും എം.ഡി. സ്ക്കൂൾ കോർപ്പറേറ്റ് മാനേജരുമായിരുന്ന തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ.

പുത്തൻകാവ് കിഴക്കേതലയ്ക്കൽ ഫാ. തോമ്മാ കത്താനാരുടെ മൂന്നാമത്തെ പുത്രനായ കെ.റ്റി. തോമസാണ് പിതാവ്. മാതാവ് തേവർവേലിൽ കുടുംബത്തിലെ തെള്ളിരേത്ത് ഏലിയാമ്മ തോമസ്. ജനനം 1938 ഏപ്രിൽ 3-ന്. പ്രാഥമിക വിദ്യാഭ്യാസം ആലപ്പുഴ ലിയോ തെർട്ടീന്റ് സ്ക്കൂളിലും പുത്തൻകാവ് യു.പി. സ്ക്കൂളിലും നടത്തി. ഹൈസ്ക്കൂൾ വിദ്യാഭ്യാസം കോട്ടയം എം.റ്റി. സെമിനാരി സ്ക്കൂളിൽ.



ഓർമ്മ ഓഗസ്റ്റ് 24-ന്

കോളജ് വിദ്യാഭ്യാസത്തിന്റെ തുടക്കം കോട്ടയം സി.എം.എസ്. കോളജിലായിരുന്നു. ക്രൈസ്തവ മിഷണറിമാരുടെ പാദമുദ്രകൾ പതിഞ്ഞ അന്തരീക്ഷത്തിൽ പഠിക്കുവാനും അതുവഴി ഒരു പ്രത്യേക ജീവിത ദർശനം ചിട്ടപ്പെടുത്തിയെടുക്കുവനും കെ.റ്റി. തോമസ് എന്ന ഇന്റർ മീഡിയേറ്റ് വിദ്യാർത്ഥിക്കു കഴിഞ്ഞു. വിശ്രമ വേളകളിൽ അപൂർവ്വ ഗ്രന്ഥങ്ങൾ അടുക്കി വച്ചിരുന്ന കോളജ് ലൈബ്രറിയിൽ ചില വഴിച്ചു. ആദ്ധ്യാത്മീക രംഗത്ത് അനശ്വരരായിത്തീർന്നിട്ടുള്ള പാശ്ചാത്യരും പൗരസ്ത്യരുമായ പിതാക്കന്മാരുടെ രചനകളുമായി ബന്ധപ്പെടുവാൻ സി.എം.എസ്. കോളജിലെ പഠനം ഉപകരിച്ചു. പ്രഗൽഭരായ അദ്ധ്യാപകർ അക്ഷര രഹസ്യം അനാവരണം ചെയ്ത് അപൂർവ്വ ആശയങ്ങൾ അവതരിപ്പിക്കുന്ന രീതി കെ.റ്റി. തോമസ് ഹൃദിസ്ഥമാക്കി. അദ്ധ്യാപകരായ റവ. ബാക്ക് ഷോ, റ്റി. ആർ. സുബ്രഹ്മണ്യ അയ്യർ, പോൾ വർഗീസ് എന്നിവർ ഇംഗ്ലീഷ് ഭാഷാ പഠനത്തിൽ വളരെ സ്വാധീനിച്ചു.

കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് ഇന്റർമീഡിയറ്റ് പാസ്സായ കെ.റ്റി. തോമസ്, ചങ്ങനാശ്ശേരി എസ്.ബി. കോളജിൽ നിന്ന് ഫിസിക്സിൽ ബി.എസ്.സി. ബിരുദം (1957-60) കരസ്ഥമാക്കി. തുടർന്ന് വേദശാസ്ത്ര പഠനത്തിനായി കൽക്കട്ട സെറാംബൂർ കോളജിൽ ചേർന്നു. ഫാ.ഡോ. വി.സി. ശാമുവേൽ, റവ.ഡോ.കെ.വി. മാത്യു എന്നിവർ വേദശാസ്ത്ര പഠനത്തിൽ അവശ്യമായ മാർഗ്ഗനിർദ്ദേശങ്ങൾ നൽകി. സെറാമ്പൂരിൽ നിന്നും വേദശാസ്ത്രത്തിൽ ഉന്നത മാർക്കോടെ ബി.ഡി. ബിരുദം (1960-63) നേടി. പിതൃസഹോദരനായ പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്ത സ്ഥാപിച്ച മെത്രാപ്പോലീത്തൻ ഹൈസ്ക്കൂളിൽ അദ്ധ്യാപകനായി (1963-64). ചങ്ങനാശ്ശേരി എൻ.എസ്.എസ്. കോളജിൽ നിന്നും ബി.എഡ്. ബിരുദം ഫസ്റ്റ് ക്ലാസ്സിൽ പാസ്സായി (1964-65). ആ കോളജിലെ ഏക ഫസ്റ്റ് ക്ലാസ്സായിരുന്നു അത്.

1965-66 കാലഘട്ടത്തിൽ അദ്ധ്യാപനത്തിന്റെ കർമ്മമേഖലകളിൽ ആകർഷിതനായി. ബോംബെയിലെ ദാദർ പാഴ്സി സ്ക്കൂൾ, കൊളാബോ സെൻട്രൽ സ്ക്കൂൾ എന്നിവിടങ്ങളിൽ പഠിപ്പിച്ചുകൊണ്ടിരുന്നപ്പോൾ യു.ജി.സി. സ്കോളർഷിപ്പോടെ ബറോഡാ എം.എസ്. യൂണിവേഴ്സിറ്റിയിൽ എം.എഡിന് അഡ്മിഷൻ ലഭിച്ചു. എം.എഡ് പഠനത്തിനായി ബറോഡയിൽ എത്തിയതോടെ കെ.റ്റി. തോമസ് എന്ന യുവാവിന്റെ കർമ്മകാണ്ഡത്തിന് പുതിയൊരു വഴിത്തിരിവായി. എം.എഡും (1966-68) ഉന്നത മാർക്കോടെ കെ.റ്റി. തോമസ് കരസ്ഥമാക്കി, ബറോഡായിൽ വിദ്യാഭ്യാസ രംഗത്തേക്ക് പ്രവേശിച്ചു. 1968-ൽ ബേബി ലാൻഡ് സ്ക്കൂൾ പ്രിൻസിപ്പലായി. 1969

## അനുരഞ്ജനവും യോജിപ്പും ആഗ്രഹിച്ച പിതാവ്

**വർഗീസ് ജോൺ തോട്ടപ്പുഴ**
(സഭാ മാനേജിംഗ് കമ്മറ്റി അംഗം)

മലങ്കര സഭയിൽ ശാശ്വതമായ സമാധാനവും അനുരഞ്ജനവും യോജിപ്പും ഉണ്ടാകണമെന്ന് ആഗ്രഹിച്ചിരുന്ന പിതാവാണ് തോമസ് മാർ അത്തോനാസിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിന്റെ ഷഷ്ഠിപൂർത്തിയോടനുബന്ധിച്ച് 1998ൽ നടത്തിയ അഭിമുഖത്തിൽ "സഭയിൽ അനുരഞ്ജനം" എന്ന ചോദ്യത്തിനു മറുപടിയായി അദ്ദേഹം പറഞ്ഞു: "രണ്ടു വിഭാഗങ്ങളുമായി ഒരു വിശ്വാസം ഏറ്റുപറയുന്ന സഭ ഭാരതത്തിൽ ഭിന്നിച്ചു നിൽക്കുന്നതു നല്ലതല്ല. 1934ലെ സഭാഭരണഘടനയുടെ അടിസ്ഥാനത്തിൽ സഭയുടെ സ്വാതന്ത്ര്യത്തിനോ കാതോലിക്കേറ്റിനോ യാതൊന്നും സംഭവിക്കാതെയുള്ള അനുരഞ്ജനം ഉണ്ടാകണം. സഭയിൽ വിഘടിത ഗ്രൂപ്പുകൾ ഉണ്ടാകരുത്." ഇക്കാര്യത്തിൽ പിതൃസഹോദരനായ പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ നിലപാടു തന്നെയായിരുന്നു അദ്ദേഹത്തിനും.

2017 ജൂലൈ മൂന്നിലെ സുപ്രീംകോടതി വിധിയ്ക്കു ശേഷം മലങ്കര സഭയുടെ ഐക്യം യാഥാർത്ഥ്യമാകുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചു. തിരുമേനി തന്നെ മുൻകൈയെടുത്ത് 'യോജിക്കേണ്ടും സമയമിതാ...' (എംഒസി പബ്ലിക്കേഷൻസ്) എന്ന ഒരു പുസ്തകം പ്രസിദ്ധീകരിച്ചു. തിരുമേനിയുടെ അവതാരിക ശ്രദ്ധേയമാണ്. സഭയുടെ പ്രഖ്യാപിത ഔദ്യോഗിക നിലപാടു തന്നെയായിരുന്നു അദ്ദേഹത്തിനും. പരിശുദ്ധ ബാവാ തിരുമേനി പ്രകടിപ്പിച്ച *വ്യവഹാരരഹിത സഭ* എന്ന സ്വപ്നം സ്നേഹത്തിൽ കൂടി നേടിയെടുക്കണമെന്നായിരുന്നു തിരുമേനിയുടെ നിലപാട്. അനുരഞ്ജന ചർച്ച വേണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു. യോജിച്ച സഭയുടെ മലങ്കര അസോസിയേഷൻ 1958ലേതുപോലെ പുത്തൻകാവിൽ നടത്തണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നു. ഇക്കാര്യത്തിൽ പ്രതീക്ഷിക്കുന്ന പുരോഗതി കാണാതെ വന്നപ്പോൾ 2017 നവംബർ രണ്ടു മുതൽ ജീവിതാവസാനം വരെ അദ്ദേഹം നോമ്പനുഷ്ഠിച്ചു.

ഇതിനിടെ ഐക്യസഭയെ പറ്റിയുള്ള തന്റെ കാഴ്ചപ്പാടുകളും പ്രായോഗിക നിർദ്ദേശങ്ങളും പ. ബാവാ തിരുമേനിയ്ക്കും എപ്പിസ്കോപ്പൽ സുന്നഹദോസിനും സമർപ്പിച്ചു. ഈ നിർദ്ദേശങ്ങളെപ്പറ്റി ആവശ്യമായ പഠനം നടത്തുകയും പ്രയോഗത്തിൽ വരുത്തുകയുമാണ് തിരുമേനിയ്ക്കു നൽകാവുന്ന ഏറ്റവും വലിയ ആദരാഞ്ജലി.

മാർച്ച് ഒന്നിന് ബറോഡാ ബേസിൽ സ്കൂൾ ആരംഭിച്ച് ഫൗണ്ടർ പ്രിൻസിപ്പലായി.

വിദ്യാർത്ഥി ജീവിത കാലത്തു തന്നെ ആത്മീയ പ്രസ്ഥാനങ്ങളിൽ കെ.റ്റി. തോമസ് സജീവ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. വിദ്യാർത്ഥി-യുവജന പ്രസ്ഥാനങ്ങളായിരുന്നു പ്രധാന പ്രവർത്തന രംഗങ്ങൾ. സ്വകീയവും മൗലികവുമായ ശബ്ദത്തിന്റെ ഉടമയെന്ന നിലയിൽ എവിടെയും നിറഞ്ഞു നിന്നിരുന്ന കെ.റ്റി. തോമസ് നല്ല നേതൃത്വ പാടവം വിദ്യാഭ്യാസ കാലത്തു തന്നെ തെളിയിച്ചിരുന്നു. ബറോഡായിലെ പഠനകാലത്ത് ഗുജറാത്തിന്റെ വിവിധ ഭാഗങ്ങളിൽ പള്ളികൾ രൂപീകരിക്കുന്നതിനും വിദ്യാർത്ഥി പ്രസ്ഥാനം സംഘടിപ്പിക്കുന്നതിനുമായി സമയം കണ്ടെത്തി. കിഴക്കേതലയ്ക്കൽ കുടുംബത്തിലെ ആദ്ധ്യാത്മീക ജ്യോതിസ്സുകൾ കാട്ടികൊടുത്ത പ്രകാശത്തിലൂടെ സഞ്ചരിക്കുവാൻ കെ.റ്റി. തോമസിന് കഴിഞ്ഞിരുന്നു. അത് കൂടുതൽ അർത്ഥപൂർണ്ണമാക്കുന്നതിനായി ദൈവത്തിൽ സമ്പൂർണ്ണ സമർപ്പണം നടത്തുവാൻ കെ.റ്റി. തോമസ് തീരുമാനിച്ചു.

1970 മെയ് ഏഴിന് കോട്ടയം ദേവലോകം അരമന ചാപ്പലിൽ വച്ച് പ. ബസ്സേലിയോസ് ഔഗേൻ ബാവായിൽ നിന്നും ശെമ്മാശുപട്ടം സ്വീകരിച്ചു മെയ് 22-ന് പത്തനംതിട്ട ബേസിൽ ദയറായിൽ വച്ച് ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ പൂർണ്ണ ശെമ്മാശുപട്ടം നൽകി. മെയ് 26-ന് മാതൃ ഇടവകയായ പുത്തൻകാവ് സെന്റ് മേരീസ് പള്ളിയിൽ വച്ച് ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്ത വൈദിക സ്ഥാനം നൽകി. മെയ് 30-ന് പുത്തൻകാവ് സെന്റ് മേരീസ് പള്ളിയിൽ പുത്തൻ കുർബ്ബാന അർപ്പിച്ചു. തുടർന്നുള്ള ജീവിതം സമ്പൂർണ്ണ സമർപ്പണത്തിന്റേതായിരുന്നു. ഓതറ ദയറായിൽ എത്തി കുടുംബാംഗമായ മാരേട്ട് തോമസ് റമ്പാനിൽ നിന്നും തക്സാ, ആരാധന ക്രമങ്ങൾ, ആരാധനാ രീതികൾ എന്നിവയിൽ പരിശീലനം നേടിയത് മധുരവും ഹൃദ്യവുമായ ആരാധനാനുഷ്ഠാനത്തിന് ഫാ. കെ.റ്റി. തോമസിനെ പക്വമാക്കി.

1970 ജൂണിൽ ബറോഡാ സെന്റ് ഗ്രീഗോറിയോസ് പള്ളി സഹവികാരിയായ ചുമതലയേറ്റു. ഗുജറാത്തിലെ പല കേന്ദ്രങ്ങളിലും ദേവാലയങ്ങൾ ആരംഭിക്കുന്നതിന് ശ്രമം ആരംഭിച്ചു. ഗുജറാത്തിൽ ബെൽസാർ, സൂററ്റ്, ബ്രോച്ച്, ആനന്ദ്, മേഹ്സാന, ജാംനഗർ, രാജ്ഘോട്, വാപി, ഗാന്ധിദാം, പോർബന്തർ, ബരാവൽ, മഹാരാഷ്ട്രയിലെ അന്തേരി, ബാന്ദ്രാ, രാജസ്ഥാനിലെ ഉദയപൂർ എന്നിവടങ്ങളിൽ ഓർത്തഡോക്സ് സഭാംഗങ്ങളെ സംഘടിപ്പിച്ച് പുതിയ ഇടവകകൾ രൂപീകരിക്കുന്നതിനായി ഫാ. കെ.റ്റി. തോമസ് അവിശ്രമം അദ്ധ്വാനിക്കുകയും ആത്മാർത്ഥമായി പരിശ്രമിക്കുകയും ചെയ്തു. ഇത് സഭാ നേതൃത്വം പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

വിദ്യാഭ്യാസ കാര്യങ്ങളിൽ അതീവ താല്പ്പര്യം കാണിച്ചിരുന്ന ഫാ. കെ.റ്റി. തോമസ് ബറോഡ കേന്ദ്രമാക്കി, സെന്റ് ബേസിൽ എഡ്യൂക്കേഷൻ സൊസൈറ്റി രജിസ്റ്റർ ചെയ്ത് അതിന്റെ സ്ഥാപക പ്രസിഡന്റായി. 1973 ജൂൺ 11-ന് ഗുജറാത്ത് റിഫൈനറി ഇംഗ്ലീഷ് മീഡിയം സ്കൂൾ ആരംഭിച്ചു. ഗുജറാത്തിലെ ഹലോൾ എം.ജി. സ്കൂൾ, ബറോഡ സെന്റ് പോൾസ് ഇംഗ്ലീഷ് മീഡിയം, സെന്റ് പോൾസ് ഗുജറാത്തി മീഡയം, ബ്രോച്ചിനു സമീപമുള്ള അങ്കലേശ്വർ സെന്റ് പോൾസ് സ്കൂൾ ബറോഡായിലെ ബസേലിയോസ് പബ്ലിക് സ്കൂൾ എന്നിവ ആരംഭിച്ചു.

ബറോഡ കേന്ദ്രീകരിച്ച് ഒട്ടനവധി പ്രസ്ഥാനങ്ങൾക്കും ഫാ. കെ.റ്റി. തോമസ് രൂപം നൽകി. ബറോഡാ ജൂണിയർ ചെമ്പർ, ബറോഡാ ഗൈഡൻസ് അസോസിയേഷൻ എന്നിവയിൽ സജീവ നേതൃത്വം ആരംഭം മുതൽ പ്രകടിപ്പിച്ചു. ബോംബെ ഭദ്രാസന കൗൺസിൽ അംഗം, ഡോ. തോമസ് മാർ മക്കാറിയോസ് ബോംബെ ഭദ്രാസനാധിപനായപ്പോൾ മെത്രാപ്പോലീത്തായുടെ ഉപദേശക സമിതി അംഗം എന്നീ നിലകളിലും ശ്രദ്ധേയമായ പ്രവർത്തനങ്ങൾ നടത്തി. ബറോഡ, ആനന്ദ്, ഭവനഗർ, ജാംനഗർ, രാജ്ഘട്ട്, ഉദ്പ്പൂർ, പോർബന്തർ, വെരാവെൽ, ബ്രോച്ച്, സൂററ്റ്, ബൽസാർ, ബ്രാൻന്ദ്രാ, അന്തേരി, അബുദാബി എന്നീ ഇടവകകളിൽ വികാരിയായി സേവനമനുഷ്ഠിച്ചു.

ഫാ. കെ.റ്റി. തോമസ് ബറോഡ നിവാസികൾക്ക് പ്രിയങ്കരനായ ഫാദറാണ്. വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ തനതായ വ്യക്തിമുദ്രയാണ് പതിപ്പിച്ചിട്ടുള്ളത്. സ്കൂൾ പ്രവർത്തനങ്ങൾ കാര്യക്ഷമമായി എപ്രകാരം നടത്താമെന്ന് ഫാ. കെ.ടി. തോമസ് സ്കൂൾ നടത്തിപ്പിലൂടെ തെളിയിച്ചു. ഊർജ്ജ്വസ്വലനും ഉന്നതാശയനുമായ ഫാ. കെ.ടി. തോമസ് ഇതിനോടകം മലങ്കരസഭയിലെ എണ്ണപ്പെട്ട വൈദികരിലൊരാളായി മാറിക്കഴിഞ്ഞിരുന്നു. പുതിയ അഞ്ചു മെത്രാപ്പോലീത്തന്മാരെ സഭയ്ക്കാവശ്യമായി വന്നപ്പോൾ ഫാ. കെ.റ്റി. തോമസിന്റെ പേരും പ്രമുഖ സ്ഥാനത്തു വന്നു.

1982 ഡിസംബർ 28-ന് തിരുവല്ല എംജിഎം ഹൈസ്കൂളിൽ കൂടിയ മലങ്കര അസോസിയേഷൻ ഫാ. കെ.റ്റി. തോമസിനെ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. ദൈവം ഭരമേല്പിച്ച പദവി സഭയുടെ പുരോഗതിക്കും സമൂഹനന്മകൾക്കും വിനിയോഗിക്കുവൻ ദൈവസന്നിധിയിൽ കൂടുതൽ സമർപ്പിച്ചു. 1983 മെയ് 14-ന് പരുമല സെമിനാരിയിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീത്താ റമ്പാൻ സ്ഥാനം നൽകി. 1985 മെയ് 15-ന് പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് *തോമസ് മാർ അത്താനാസിയോസ്* എന്ന പേരിൽ എപ്പിസ്ക്കോപ്പയായി അഭിഷേകം ചെയ്തു. തുടർന്നുള്ള ദിവസങ്ങൾ പരുമല സെമിനാരിയിൽ താമസിച്ച് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ശിക്ഷണത്തിൽ ആരാധനാ കാര്യങ്ങളിൽ അഗാധമായ പാണ്ഡിത്യം നേടി.

1985 ആഗസ്റ്റ് ഒന്നിന് ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമ അദ്ധ്യക്ഷനായി ചുമതലയേറ്റു. ആഗസ്റ്റ് 25ന് സൂന്ത്രോണീസായും ഭദ്രാസന ഉദ്ഘാടനവും. 1991 ഒക്ടോബർ 25-ന് കോട്ടയം പഴയ സെമിനാരിയിൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ മെത്രാപ്പോലീത്തായായി ഉയർത്തി.

2018 ആഗസ്റ്റ് 24-ന് എറണാകുളത്ത് കാലം ചെയ്തു. 2018 ആഗസ്റ്റ് 26-ന് ഓതറ സെ. ജോർജ് ദയറായിൽ കബറടക്കി. ❑



**'ക്ലാസിക്കൽ കലകളിലെ പുരാണേതര പ്രമേയങ്ങൾ' എന്ന വിഷയത്തിൽ ഫാ. മാത്യൂസ് വാഴക്കുന്നം എം. ജി. സർവകലാശാലയിൽ നിന്നും ഡോക്ടറേറ്റ് നേടി. കഥകളി, തുള്ളൽ, ചാക്യാർകൂത്ത്, മോഹിനിയാട്ടം, തുടങ്ങിയവയെ–ക്കുറിച്ചുള്ള പഠനമാണ് നിർവഹിച്ചത്. കേരള സംസ്ഥാന ന്യൂനപക്ഷ വികസന ധനകാര്യ കോർപറേഷൻ ഡയറക്ടറും, മലങ്കര ഓർത്തഡോക്സ് സഭ മാനേജിങ് കമ്മറ്റിയംഗവും, നിലയ്ക്കൽ ഭദ്രാസനത്തിലെ കരിമ്പനാംകുഴി സെന്റ് മേരീസ് ശാലേം പള്ളി വികാരിയും, റാന്നി സെന്റ് തോമസ് കോളേജ് മലയാളവിഭാഗം അദ്ധ്യാപകനുമാണ് ഫാ. ഡോ. മാത്യൂസ് വാഴക്കുന്നം. കോഴഞ്ചേരി, വാഴക്കുന്നം –വാഴക്കുന്നത്ത് പ്രൊഫ. വി. സി. മാത്യുവിന്റെയും കൊട്ടാരക്കര ആവിയോട്ട് റിട്ട. അദ്ധ്യാപിക റേച്ചൽ മാത്യുവിന്റെയും മകനാണ്. ചെങ്ങന്നൂർ ചുങ്കത്തിൽ അഡ്വ. സി. ജി. മാത്യുവിന്റെ മകൾ ഹൈസ്കൂൾ അദ്ധ്യാപികയായ സാറാ മാത്യുവാണ് ഭാര്യ. മകൻ – ഹാനോക്ക് മാത്യു വാഴക്കുന്നം.**

വചനതീർത്ഥം



# സെബദി പുത്രന്മാർ

## വാങ്ങിപ്പിന് ശേഷം-ഒന്നാം ഞായർ

*(വി. മർക്കോസ് 10:35:-45)*

## ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ

*ആ പന്ത്രണ്ട് പേരും വിളിക്കപ്പെട്ടത് പാവപ്പെട്ടവനും എളിയവനുമായ ഗുരുശിഷ്യന്മാരായിട്ടാണ്. ഈ ശിഷ്യത്വത്തിന്റെ വഴിയിൽ പ്രതാപങ്ങളുടെ വഴിയൊന്ന് മാറ്റിവെക്കേണ്ടി വരുന്നു. യേശുവിലൂടെയുള്ള ദർശനങ്ങളിലേക്ക് ഉൾകണ്ണുകൾ തുറക്കാത്തിടത്തോളം ശിഷ്യന്മാർ അന്ധന്മാരാണ്. ഈ വേദഭാഗം മർക്കോസിൻരെ എഴുത്തുകളിൽ സെബദി പുത്രന്മാരുടെ അപേക്ഷയെകുറിച്ചാണ് അത് സൂചിപ്പിക്കുക. പലപ്പോഴും ഇവരുടെ അപേക്ഷകളിലെ അപാകത നമ്മുടെ മനസ്സിൽ തെളിയുമെങ്കിലും നമ്മുടെ പ്രാർത്ഥനകളും ഇതിനോട് സമാനമാണ്. യഥാർത്ഥ ശിഷ്യത്വത്തിലേക്ക് നമ്മെ ബലപ്പെടുത്തുന്ന ഒരു വേദഭാഗമായി ഇതിനെ ധ്യാനിക്കാം.*

### *1. ചിന്തകളാകുന്ന ചില്ലകൾ*

*ചിന്തകളാകുന്ന ചില്ലകൾ കാഴ്ച്ചയുടെ ആകാശത്തെ മറക്കുന്നുണ്ട് എന്ന് ഇപ്പോൾ നാം അറിയണം.* ക്രിസ്തു സാക്ഷിയെന്നൊക്കെ നാം വിളിക്കപ്പെടുന്നെങ്കിലും നാം നമ്മുടെ സ്വാർത്ഥതയുടെ ആരാധകരായി മാറുന്നു. അവിടുത്തെ രാജ്യവും നീതിയും അന്വേഷിക്കേണ്ട നാം ഉചിതമായ അധികാരപീഠങ്ങൾ തേടുകയാണ്. നാം ഒരു പൂവ് കാണുമ്പോൾ ആ പൂവ്വ് എത്ര മനോഹരമായിരിക്കുന്നു എന്ന ചിന്ത ഉള്ളിലുണരുമ്പോൾ നമ്മുടെ കാഴ്ച്ച അവസാനിക്കുകയായി. സിംഹാസനങ്ങളുടെ വലതും ഇടതും അധികാര ദല്ലാളന്മാരുടെ ഇരിപ്പിടങ്ങളാണ്. കൊട്ടാരത്തിൽ രാജാവ് തന്നെ ഭയക്കേണ്ടത് ഈ ദല്ലാളന്മാരുടെ ഇടനാഴികളെയാണ്.

*ഒരിക്കൽ ഞങ്ങൾ നൈൽ നദിയിലൂടെ യാത്രചെയ്യുകയാണ്. ഇരു കരകളെയും വകഞ്ഞ്മാറ്റി ഒഴുകുന്ന ആ നദിയാത്രയിൽ ഒരു സുഹൃത്ത് വാചാലമായി. അയാൾ മുമ്പ് നടത്തിയ വിദേശയാത്രകളിലെ ബോട്ടുയാത്രകൾ..കാശ്മീരിലെയും സ്വിറ്റ്സർലണ്ടിലും തണുത്ത സഞ്ചാരങ്ങൾ അദ്ദേഹം വർണ്ണിച്ചു. ഒന്നര മണിക്കൂറുകൾ കഴിഞ്ഞ് ഞങ്ങൾ താമസിക്കുന്ന ഹോട്ടലിലേക്ക് മടങ്ങുമ്പോൾ അയാൾ പറഞ്ഞു. നമ്മുടെ നൈൽയാത്ര എത്ര മനോഹരമായിരുന്നു.ഞൻ പറഞ്ഞു നിങ്ങൾ ഈ യാത്രയിൽ മിക്കപ്പോഴും ഒന്നും കണ്ടില്ല. നിങ്ങളുടെ മനസ്സ് സ്വിറ്റ്സർലണ്ടിലും,കാശ്മീരിലും ഒക്കെ ആയിരുന്നില്ലേ?*

നമ്മുടെ ചിന്തയുടെ തിരശ്ശീല പലപ്പോഴും നമ്മെ യഥാർത്ഥ ആത്മീയാനുഭവത്തിൽ നിന്ന് അകറ്റി കളയുന്നു. യഥാർത്ഥത്തിൽ ക്രിസ്തു അനുഭവങ്ങളുടെ സാക്ഷ്യം നമുക്ക് നഷ്ടപ്പെടുന്നില്ലേ? മുൻവിധികളുടെ കോൽ നമ്മുടെ മിഴികളെ ഞെരുക്കുകയാണ്. നോക്കൂ നമ്മുടെ മുറിയിൽ നിന്ന് പുറത്തേക്ക് പോകുവാൻ മുമ്പിലുള്ള വാതിൽ തുറന്ന് പോയാൽ മതി. അതിനെ കുറിച്ച് കൂടുതൽ ചിന്താകുലരാകേണ്ടതില്ല. എന്നാൽ കണ്ണുകൾ ഇല്ലെങ്കിലോ നാം പുറത്തേക്ക് പോകുവാൻ ആഗ്രഹിക്കുമ്പോൾ അതിനുള്ള മാർഗത്തെ കുറിച്ച് തലപുകയ്ക്കേണ്ടി വരും. ക്രിസ്തു ഇത്തരത്തിലുള്ള ചിന്തയുടെ ലോകത്ത് നിന്ന് നമ്മെ മോചിപ്പിക്കുകയാണ്. കാണാൻ കഴിവില്ലാത്തവർ നടത്തുന്ന തത്രപ്പാടുകളാണ് ചിന്തകളുടെ ലോകം. പൗരസ്ത്യ ലോകം ദർശനം എന്നാണ് വിളിക്കുന്നത് കണ്ണും കാഴ്ച്ചയും ദൃക്കും, ദൃശ്യവും സമ്മേളിക്കുന്നതിനെയാണ് ദർശനം എന്ന് വിളിക്കുക. കൈമറകൊണ്ട് സൂര്യനെ മറയ്ക്കുന്ന ഒന്നായി ഇടുങ്ങിപ്പോവുകയാണ് സെബദിപുത്രന്മാരുടെ ചിന്താലോകം.

### 2. സായൂജ്യത്തിന്റെ വൃക്ഷം:

ക്രിസ്തു പറഞ്ഞതൊക്കെ യഥാർത്ഥ ഫലം നൽകുന്നതിനെ കുറിച്ചാണ്. ജീവിതം തന്നെ സാഫല്ല്യമായി കരുതാം. ക്രിസ്തു നിത്യജീവനെ കുറിച്ചൊക്കെ പഠിപ്പിച്ചത് ഈ അനുഭവലോകത്തെ കുറിച്ചാണ്.അപ്പോസ്തലന്മാർ തങ്ങൾ അനുഭവിച്ചതിൽ ആത്മീയ ഉറവയിൽ നിന്നാണ് പകർന്ന് നമുക്ക് നൽകിയത്. പത്രോസ് ശ്ലീഹായുടെ വാക്കുകൾ ഒർക്കുക,അവൻ പരിശുദ്ധാത്മാവ് എന്ന വാഗ്ദാനം പിതാവിനോട് വാങ്ങി, നിങ്ങൾ കാണുകയും കേൾക്കുകയും ചെയ്യുന്നത് പകർന്ന് തന്നു (അപ്പോ. പ്രവൃ 2:33, 34). ജീവിതത്തിന്റെ വിശുദ്ധിയാണ് സഭയാകുന്ന വി.വൃക്ഷത്തിന്റെ ഉചിത ഫലമാകുന്നതിനെ നമ്മെ ശക്തീകരിക്കുന്നത്. ഇതിന് ശരീരശുദ്ധി,ചിനതായുടെ ശുദ്ധി, വികാരങ്ങളുടെ ശുദധി, എന്നീ മൂന്ന് കാര്യങ്ങൾ നമുക്ക് ആവശ്യമാണ്. ദാവീദ് തന്റെ അവസാനകാലത്ത് എഴുതിയ സങ്കിർത്തനങ്ങൾ വളരെ മനോഹരമാണ് എന്ന് ഒരു എഴുത്തുകാര്ൻ. ഞാൻ കർത്താവിനെ എപ്പോഴും എന്റെ മുമ്പിൽ കണ്ടിരിക്കുന്നുവെന്ന് എഴുതിയ ഒരു വ്യക്തിത്വമാണ് അദ്ദേഹം. ❑



## ബുക്ക് ഷോപ്പ് ഉദ്ഘാടനം നിർവഹിച്ചു

കുണ്ടറ: ബസേലിയാ ഓർത്തഡോക്സ് സെന്ററിൽ പ്രവർത്തനമാരംഭിച്ച ബുക്ക്ഷോപ്പിന്റെ ഉദ്ഘാടനം ഏബ്രഹാം മാർ എപ്പിഫാനിയോസും ഡോ. യൂഹാനോൻ മാർ ദിയസ്കോറോസും ചേർന്ന് നിർവഹിച്ചു. മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച പുസ്തകങ്ങൾ കൂടാതെ ഡി.സി. ബുക്സ്, സി.എസ്.എസ്., സോഫിയാ ബുക്സ് തുടങ്ങിയ പ്രമുഖ പ്രസാധകരുടെ പുസ്തകങ്ങളും കുന്തിരിക്കം, മെഴുകുതിരി തുടങ്ങിയ പള്ളി ഉപകരണങ്ങളും ഇവിടെ ലഭ്യമാണ്.

## നാം ദൈവത്തിന്റെ കാര്യങ്ങളായി തീരുക: മാർ സേവേറിയോസ്

അട്ടപ്പാടി: സെന്റ് തോമസ് ആശ്രമത്തിന്റെയും മിഷൻ സെന്ററിന്റെയും സിൽവർ ജൂബിലി ആഘോഷങ്ങളുടെ പരിസമാപ്തി കുറിച്ച് കൊണ്ട് ദിദിമോസ് നഗറിൽ മഹാ സമ്മേളനം നടന്നു. ദൈവത്തിന്റെ കരങ്ങളിലെ ആയുധമായി നാം ഓരോരുത്തരും തീരണമെന്നു ഡോ. മാത്യൂസ് മാർ സേവേറിയോസ് ഉദ്ബോധിപ്പിച്ചു. അപ്പോൾ അത്ഭുതങ്ങൾ നടക്കും എന്നും തിരുമേനി കൂട്ടിച്ചേർത്തു. അട്ടപ്പാടി മിഷന്റെ ജീവകാരുണ്ണ്യ പ്രവത്തനങ്ങളെ പ്രകീർത്തിച്ചു സംസാരിക്കുക ആയിരുന്നു തിരുമേനി. അട്ടപ്പാടി മിഷന്റെ സ്ഥാപക പിതാവായ ദിദിമോസ് ബാവായുടെ സ്വപ്നങ്ങൾ നെഞ്ചിലേറ്റി കഴിഞ്ഞ 25 വർഷങ്ങൾ യൂഹാനോൻ റമ്പാച്ചൻ അട്ടപ്പാടിയിൽ ത്യാഗങ്ങൾ സഹിച്ചു സഹനത്തിന്റെ പാതയിലൂടെ കർമ്മ നിരതൻ ആയതുകൊണ്ടാണ് ഈ പ്രസ്ഥാനം ഇന്ന് കാണുന്ന നിലയിലേക്ക് വളർന്നത് എന്നും തിരുമേനി അനുസ്മരിച്ചു. അട്ടപ്പാടി മിഷന്റെ ചരിത്രം മഹാത്ഭുതമായി കാണുന്നതിൽ അതിയായ സന്തോഷം ഉണ്ടെന്നും ആയതിനു ദൈവത്തെ കൂടുതലായി മഹത്വപെടുത്തുന്നു എന്നും തിരുമേനി പറഞ്ഞു. സിൽവർ ജൂബിലിയുടെ നിറവിൽ സഭയുടെ മിഷൻ ജീവകാരുണ്ണ്യ പ്രവർത്തനങ്ങൾ കൂടുതൽ ശക്തിപ്പെടുത്താൻ ഒരു സന്ന്യാസി നി സമൂഹം കൂടി അട്ടപ്പാടി മിഷനിൽ ഉണ്ടായി കാണാൻ ആഗ്രഹിക്കുന്നു എന്നും ആശ്രമത്തിന്റെ ഗോൾഡൻ ജൂബിലി ആഘോഷിക്കുമ്പോൾ കോൺവെന്റിന്റെ സിൽവർ ജൂബിലി നമ്മുക്ക് ആഘോഷിക്കാൻ കഴിയണമെന്നും തിരുമേനി പ്രവചിച്ചു.

സെന്റ് ജെംസ് മാനേജർ ഫാ. എം. ഡി. യൂഹാനോൻ റമ്പാൻ അധ്യക്ഷത വഹിച്ച സമ്മേളനത്തിൽ മണ്ണാർക്കാട് എം. എൽ. എ. അഡ്വ. ഷംസുദീൻ 'അട്ടപ്പാടി മിഷൻ : കൃപയുടെ നാൾവഴികൾ ' എന്ന ചരിത്ര ഗ്രന്ഥം പ്രകാശനം ചെയ്തു. ദിദിമോസ് വോയിസ് മുഖ പത്രം സപ്പ്ളിമെന്റ വെരി റെവ ചെറിയാൻ ചക്കാലക്കൽ കോർ എപ്പിസ്കോപ്പ പ്രകാശനം ചെയ്തു. ആശ്രമം സുപ്പീരിയർ ഫാദർ വർഗീസ് ജോസഫ് രചിച്ച 'മൈ ചർച്ച്' എന്ന പുസ്തകം മാർ സേവേറിയോസ് പ്രകാശനം ചെയ്തു.തടാകം ആശ്രമം ആക്ടിങ് ആചാര്യ ഫാ. എൻ. എം ജോർജ്, ജേക്കബ് ജോയ്, പി. സി. ബേബി, ഫാ. സി. പി. അലക്സാണ്ടർ, പ്രഭ വർഗീസ്, ഫാ. വർഗീസ് മാത്യു എന്നിവർ പ്രസംഗിച്ചു.



**നിലമ്പൂർ കവളപ്പാറയിൽ മൃതദേഹങ്ങൾക്കായുള്ള തിരച്ചിലിൽ ഫാ. പത്രോസ് OIC. കുന്നംകുളം ബഥനി സെന്റ് ജോൺസ് ഹയർ സെക്കണ്ടറി സ്കൂൾ പ്രിൻസിപ്പലാണ്.**

## അഹമ്മദാബാദ് കത്തീഡ്രലിൽ പള്ളിയിൽ പ. ദൈവമാതാവിന്റെ ശൂനോയൊ പെരുന്നാൾ

അഹമ്മദാബാദ്: അഹമ്മദാബാദ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ പ. ദൈവമാതാവിന്റെ ശൂനോയൊ പെരുന്നാളിന്റെ കൊടിയേറ്റ് ഇടവക മെത്രാപ്പോലീത്ത ഡോ. ഗീവർഗീസ് മാർ യൂലിയോസ് 11-ന് നിർവഹിച്ചു. കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട് പെരുന്നാളിന് നേതൃത്വം നടത്തി.

## തിരുവാർപ്പ് മർത്തശ്മൂനി പള്ളി സഭാ ഭരണഘടനയനുസരിച്ച് ഭരിക്കപ്പെടണം: കോടതി

തിരുവാർപ്പ് മർത്തശ്മൂനി പള്ളി ഓർത്തഡോക്സ് സഭയുടെ ഭാഗമാണെന്നും പാത്രിയർക്കീസ് വിഭാഗത്തിലെ വൈദീകനും അനുയായികളും പള്ളിയിലോ സെമിത്തേരിയിലോ പ്രവേശിക്കരുതെന്നും കോട്ടയം മുൻസിഫ് കോടതി. ഈ പള്ളി 1934 ഭരണഘടനയനുസരിച്ച് ഭരിക്കപ്പെടണമെന്നും കോടതി വിധിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറൊസ് നിയമിച്ച വൈദീകനാണ് പള്ളിയുടെ യഥാർത്ഥ വികാരിയെന്ന് കോടതി വ്യക്തമാക്കി.

മലങ്കര സഭാ ഭരണഘടന അംഗീകരിക്കാത്തവർക്ക് സെമിത്തേരിയിൽ യാതൊരു വിധ അവകാശവുമില്ല എന്നുള്ള പരാമർശം കൊണ്ട് ഈ വിധി ശ്രദ്ധേയമാണ്. ശവസംസ്കാര പ്രശ്നം ഉയർത്തികാട്ടി മൃതദേഹത്തോട് അനാദരവ് കാട്ടുന്നുവെന്ന വ്യാജപ്രചാരണത്തിലൂടെ പൊതുസമൂഹത്തെ തെറ്റിദ്ധരിപ്പിക്കുവാൻ പാത്രിയർക്കീസ് വിഭാഗം നടത്തുന്ന ശ്രമങ്ങൾക്ക് ഏറ്റ കനത്ത തിരിച്ചടിയാണ് ഈ വിധിയെന്ന് ഓർത്തഡോക്സ് സഭ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പ്രസ്താവിച്ചു.

പാത്രിയർക്കീസ് വിഭാഗം വൈദീകനോ ആളുകൾക്കൊ പള്ളി ഭരണത്തിൽ യാതൊരു അവകാശവുമില്ല. നിയമാനുസൃത വികാരി ഫാ. എ.വി വർഗീസും അനുയായികളും പള്ളിയിൽ പ്രവേശിച്ച് കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിന് തടസമുണ്ടാക്കരുതെന്നും കോടതി ഉത്തരവിട്ടു. തിരുവാർപ്പ് മർത്തശ്മൂനി പള്ളിയും സ്വത്തുക്കളും ഓർത്തഡോക്സ് സഭയുടെ ഭാഗമല്ലെന്നും സ്വതന്ത്ര ഭരണഘടനയനുസരിച്ച് ഭരിക്കപ്പെടുന്ന പള്ളിയാണെന്നുമുള്ള പാത്രിയർക്കീസ് വിഭാഗത്തിന്റെ വാദം കോടതി തള്ളി.

ഓർത്തഡോക്സ് സഭയുടെ പെറ്റീഷൻ ചിലവ് സഹിതമാണ് കോടതി അംഗീകരിച്ചത്. ഓർത്തഡോക്സ് സഭയ്ക്ക് വേണ്ടി അഡ്വ. എം.സി സ്കറിയ ഹാജരായി.

## വൈദിക സമ്മേളനം

ചെന്നൈ: ബാഹ്യകേരള ഭദ്രാസനങ്ങളിലെ വൈദീകരുടെ എട്ടാം വാർഷിക സമ്മേളനം ബ്രഹ്മവാർ ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ ആഗസ്റ്റ് 20, 21, 22 തീയതികളിൽ ഉഡുപ്പി സെൻറ് തോമസ് & അൽവാറിസ് മാർ യൂലിയോസ് നഗറിൽ നടത്തപ്പെടും.

പ. കാതോലിക്കാ ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്യും. വൈദീക സംഘം പ്രസിഡൻറ് മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിക്കും. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത, രഘുപതി ഭട്ട് എം.എൽ.എ, പ്രമോദ് മാധവരാജ്, ഫാ. എം. പി. ജോർജ്, ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, ഫാ. സഖറിയ നൈനാൻ, ഫാ. കുര്യാക്കോസ് പള്ളിച്ചിറ തുടങ്ങിയവർ ആശംസ അറിയിക്കും.

'Renounce & Rejoice' എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസ്സുകൾ ഉണ്ടായിരിക്കുന്നതാണ്. ബാഹ്യകേരള ഭദ്രാസനങ്ങളിലെ എല്ലാ മെത്രാപ്പോലീത്താമാരും, വൈദീകരും പങ്കെടുക്കും. ത്രിദിന വാർഷിക സമ്മേളനം 22-ന് ഉച്ചയോടെ സമാപിക്കുമെന്ന് ബ്രഹ്മവാർ ഭദ്രാസനാധിപൻ യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്ത, ഭദ്രാസന സെക്രട്ടറി ഫാ. കുര്യാക്കോസ് പള്ളിച്ചിറ, ജനറൽ കൺവീനർ ഫാ. വി. സി. ജോസ്, വൈദീകസംഘം സെക്രട്ടറി ഫാ. പി. സി. അലക്സ് എന്നിവർ അറിയിച്ചു.

## ദിവ്യബോധനം ബിരുദദാനം ആഗസ്റ്റ് 23-ന്

കോട്ടയം; സഭയുടെ വിശ്വാസ പാഠ്യപദ്ധതിയായ ദിവ്യബോധനം 2017-2019 വർഷത്തെ POCE, DOCE, GOCE പഠിതാക്കളുടെ convocation 2019 ആഗസ്റ്റ് 23-നു കോട്ടയം സെമിനാരിയിൽ വച്ച് നടത്തപ്പെടുന്നു. പഠനം പൂർത്തിയാക്കിയവർ രാവിലെ 9.30 നു മുമ്പായി എത്തിച്ചേരണമെന്ന് ദിവ്യബോധനം ഡയറക്ടർ ഫാ. കെ. വി. ഏലിയാസ് അറിയിച്ചു.